# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൭൭ മേടം | ലക്കം ൪

## നവീകരണ സഹോദരന്മാരുടെ പര്യാലോചനയ്ക്കു.

(തുടർച്ച).

ഞങ്ങളും നിങ്ങളും തമ്മിലുള്ള പ്രധാന വിശ്വാസഭേദങ്ങളും അവയെക്കുറിച്ചു ഈ കാലത്തു ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിട്ടുള്ള അഭിപ്രായമാററവും നിങ്ങളുടെ മേല്പട്ടസ്ഥാനത്തിന്റെ അസാധുത്വവും നിങ്ങളുടെ തല്ക്കാല സ്ഥിതിയും മററും കഴിഞ്ഞ ലക്കത്തിൽ ചുരുക്കത്തിൽ പറഞ്ഞുവല്ലൊ. റോമ്മാ സഭയുടെ ഉപദേശങ്ങളിൽ തെററുണ്ടെന്നുള്ള അഭിപ്രായത്തിന്മേൽ ആയിരുന്ന ൧൬-ാം നൂററാണ്ടിൽ യൂറോപ്പിൽ നവീകരണം ഉത്ഭവിച്ചതു. ഒരടിസ്ഥാനത്തിൽനിന്നു ഇളകിയപ്പോൾ അവക്കു അടിസ്ഥാനമൊന്നുമില്ലാതെയായിട്ടു പ്രോട്ടെസ്റ്റാന്റു എന്നുള്ള പൊതുപ്പേരിൽ അന്യോന്യം യോജിക്കാൻ പാടില്ലാത്ത വിശ്വാസാചാരങ്ങളെ പാലിച്ചുപോരുന്നവരായി ഏകദേശം നാനൂറോളം സംഘം യൂറോപ്പിലും അമേറിക്കായിലുമായി ഇപ്പോൾ ഉണ്ടു. ഇവരിൽ രണ്ടൊ മൂന്നൊ കൂട്ടരുടെ പ്രതിപുരുഷന്മാർ ഈ നാട്ടിൽ വരികയും അവരെ പ്രസംഗിപ്പാൻ നിങ്ങൾ അനുവദിക്കയും ചെയ്യുമ്പോൾ നിങ്ങളിലും അബ്രാഹാം മല്പാന്റെ അടിസ്ഥാനത്തിൽനിന്നു അനേകർ തെററി ഓരൊ നൂതന അഭിപ്രായങ്ങളെ സ്വീകരിച്ചിരിക്കുന്നതു നിങ്ങൾക്കുതന്നെ അനുഭവമാണ. ഇനിയും യൂറോപ്പിൽനിന്നും അമേറിക്കായിൽനിന്നും പല നൂതന വർഗ്ഗക്കാരുടെ പ്രതിനിധികൾ ക്രമേണ വന്നു ചേരുമെന്നും അപ്പോൾ അവരുടെ അഭിപ്രായങ്ങളും നിങ്ങളിൽ വ്യാപിപ്പാൻ ഇടവരുമെന്നും തീർച്ചയായി പറയാം. ഹയർക്രിററിസിസം എന്നു പേരു പറഞ്ഞു വേദപുസ്തകത്തിന്റെ പല ഭാഗങ്ങളെയും കളവാക്കുന്ന കൂട്ടരും യൂറോപ്പിൽ ഉണ്ടു. ഇവരും ക്രമേണ ഇവിടെ വരാതിരിക്കയില്ലാ. അപ്പോൾ അതിൽ ചേരാനും ആളുണ്ടാകാതെ വരികയില്ലാ. നിങ്ങളുടെ സഭയുടെ ഉപദേശങ്ങളൊ ആചാരങ്ങളൊ ഇന്നവയെന്നു വ്യവസ്ഥപ്പെടുത്തുന്ന ഒരു രേഖയും ഉണ്ടായിട്ടില്ലാ. ആക്കും ഏതും സ്വീകരിക്കാമെന്നുള്ള നിലയിൽ ആണ് അവ ഇരിക്കുന്നതു. അതിനനുസരണമായി മാററങ്ങൾ നാൾക്കുനാൾ വന്നുകൊണ്ടുമിരിക്കുന്നു. ദൃഷ്ടാന്തമായിട്ടു സിമ്മനാരി നമ്പ്രിൽ നിങ്ങളുടെ സഭയുടെ ഉപദേശാചാരങ്ങളായി അന്നത്തെ നിങ്ങളുടെ മേലദ്ധ്യക്ഷൻ കൊടുത്തിട്ടുള്ള സത്യവാങ്മൊഴിയിൽ പറഞ്ഞിട്ടുള്ള എത്രയൊ സംഗതികൾ ഇന്നു നിങ്ങളുടെ നേതാക്കൾ നിഷേധിക്കുന്നു എന്നു ആലോചിച്ചാൽ മതി. ഇങ്ങനെ സ്ഥിരമായ അടിസ്ഥാനമില്ലാതെ ഉപദേശാചാരങ്ങളെ നാൾക്കുനാൾ മാറി മാറി സ്വീകരിക്കുന്നതായാൽ അതിനെ നിരോധിപ്പാൻ പാടില്ലാത്ത ഒരവസ്ഥയിലാണ് നിങ്ങളുടെ തല്ക്കാല സ്ഥിതി എന്നു ഞങ്ങൾ പറയുന്നതു ആക്ഷേപമായിട്ടല്ല, നിങ്ങളുടെ ആലോചനയ്ക്കു അതു വിഷയമായിത്തീരണമെന്നുള്ള പരമാർത്ഥ ഉദ്ദേശത്തിന്മേൽ മാത്രമാണ. ആ സ്ഥിതിയ്ക്കു അബ്രാഹം മല്പാന്റെ അടിസ്ഥാനത്തിന്മേൽ ഞങ്ങളിൽനിന്നു വേർതിരികയും പിന്നീടു പാളയത്തിൽതന്നെ ഭിന്നാഭിപ്രായങ്ങളെ സ്വീകരിക്കയും ചെയ്തിരിക്കുന്ന നിങ്ങളുടെ ഭാവി എന്തായിരിക്കുമെന്നു നിങ്ങൾ നല്ലവണ്ണം ആലോചിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. ആകപ്പാടെ ഒരു ചുരുങ്ങിയ സം

ലത്തിൽ ഭിന്നകക്ഷികൾ ഉണ്ടായാൽ അതിന്റെ ഫലം എന്തായിരിക്കുമെന്നു ഏകദേശം ഊഹിക്കാമല്ലൊ.

ഞങ്ങൾ ഇങ്ങനെ പറയുന്നതു ഞങ്ങളുടെ സ്വന്താഭിപ്രായമാണെന്നു വിചാരിക്കരുതു. നിങ്ങളുടെ ഇപ്പഴത്തെ വൈദിക മേലദ്ധ്യക്ഷന്റെ അഭിപ്രായവും മിക്കവാറും ഇതുതന്നെയാണു. അഞ്ചാറു വർഷംമുമ്പു അദ്ദേഹവും ഇതെഴുതുന്ന ആളും തമ്മിൽ തിരുവനന്തപുരത്തുവെച്ചു സംസാരിപ്പാൻ ഇടയായപ്പോൾ അദ്ദേഹം പറഞ്ഞ ചില സംഗതികൾ മിക്കവാറും വാക്കിനു വാക്കായി പറയാം. "മെത്രാച്ചന്മാർ വെടിക്കാരന്റെ കോഴിയായിരിക്കുന്നു. ഓരോരുത്തരുടെ ഇഷ്ടത്തിനൊക്കെയും കല്പന കൊടുക്കണം. അല്ലെങ്കിൽ അവരൊക്കെ കക്ഷി മറിഞ്ഞുകളയും. ഒരുത്തൻ വന്നു ഒരു വിധത്തിൽ കല്പന ആവശ്യപ്പെടും. അപ്പോൾ അവനെ ഭയന്നു അവന്റെ അഭിപ്രായത്തെയും അപേക്ഷയേയും അനുവദിച്ചു ഒരു കല്പന കൊടുക്കും. അതറിയുമ്പോൾ മറെറാരുത്തൻ വന്നു അതിനു എതിരായി ഒരു കല്പന ആവശ്യപ്പെടും. അതിനും ഒപ്പിട്ടു കൊടുത്തില്ലെങ്കിൽ അവൻ പിണങ്ങും. അപ്പോൾ മുമ്പിലത്തെ കല്പനയ്ക്കു എതിരായി ഒരു കല്പന കൊടുക്കേണ്ടിവരുന്നു. ഇങ്ങനെ ആകപ്പാടെ ഞങ്ങളുടെ കാര്യം വളരെ വിഷമത്തിലാണു. ഒഴികഴിവു വല്ലതും പറയാമൊ. ഞങ്ങൾ സ്വാതന്ത്ര്യ സഭയല്ലെ, ഒരു മേലധികാരിയെ പഴി പറയാനുണ്ടൊ. പാത്രിയക്കീസു ബാവാ മേലാവായിട്ടിരിക്കുന്നതുകൊണ്ടു പുലിക്കോട്ടു മെത്രാച്ചനു എത്ര ആശ്വാസം ഉണ്ടു. ഏറെ മൂത്താൽ ബാവാ പിണങ്ങും അതുകൊണ്ടു ഇനിക്കു നിന്റെ അഭിപ്രായം സമ്മതിച്ചു കല്പന തരാൻ പാടില്ലെന്നെങ്കിലും ഒഴികഴിവു പറയാമല്ലൊ. ഇങ്ങനെയൊക്കെ ശേഷംപേരു കഷ്ടപ്പെടുന്നു".

ആജ്ഞ അനുസരിപ്പിക്കയൊ മനോസാക്ഷി പ്രവൃത്തിക്കയൊ അധികാരം നടത്തുകയൊ ഒന്നും പാടില്ലാതെ കേവലം വേഷധാരികളായിട്ടുമാത്രം മെത്രാന്മാർ ഇരിക്കേണ്ടി വന്നിരിക്കുന്നു എന്നു ഒരു അനുഭവസ്ഥൻതന്നെ സാക്ഷിച്ച ഒരു സംഗതിയാണ മേൽപറഞ്ഞതു. ഇങ്ങനെയായാൽ സഭയും സഭാഭരണവും എങ്ങനെ നടക്കും? ഈ സ്ഥിതി മൂക്കുമ്പോൾ ഒരു കക്ഷി നാന്നൂറു കക്ഷിയാകുന്നതു ആശ്ചര്യമാണൊ? യൂറോപ്പിലേയും അമേറിക്കായിലേയും ജനബാഹുല്യംമൂലം നാന്നൂറൊ അറുനൂറൊ സഭ ഉണ്ടായാലും എല്ലാററിനെയും താങ്ങികൊണ്ടുപോകുവാൻ ധാരാളം ആളുകളുണ്ടാകും. ഇവിടെയൊ ഇതേലോം ചുരുങ്ങിയക്രൂട്ടത്തിൽ ഭിന്നാഭിപ്രായങ്ങൾ ഉണ്ടായാൽപിന്നെ ശക്തിയുണ്ടാകുമൊ. നേരെമറിച്ചു നാം യോജിച്ചിരുന്നാൽ എത്രമാത്രം ശക്തി നമുക്കുണ്ടാകുമെന്നു പറയേണമെന്നില്ലല്ലൊ.

ഇനി നിങ്ങൾക്കുണ്ടാകാവുന്ന വേറൊരുതർക്കം യോജിച്ചാൽ സഭയുടെ സ്വാതന്ത്ര്യം പൊകുമെന്നായിരിക്കും. പാത്രിയക്കീസുബാവായുടെ മേലദ്ധ്യക്ഷത സ്വീകരിക്കേണ്ടിവരും. അപ്പൊൾ സ്വാതന്ത്ര്യമില്ലാതെയാകുമെന്നു നിങ്ങൾക്കു തോന്നിയേക്കും. ആ മേലദ്ധ്യക്ഷത ഇല്ലാത്തതുകൊണ്ടു വളരെ കുഴപ്പമുണ്ടെന്നും ഉള്ളതുകൊണ്ടു ഞങ്ങൾക്കു വളരെ ഗുണമുണ്ടെന്നും നിങ്ങളുടെ അദ്ധ്യക്ഷനാൽ പ്രസ്താവിക്കപ്പെട്ട അഭിപ്രായം മേൽകാണിച്ചുവല്ലൊ. ഇനി ഈ മേലദ്ധ്യക്ഷതയുടെ ഗുണദോഷങ്ങൾ കൂടെ നമുക്കു ചിന്തിക്കാം.

൧. നമ്മുടെ സഭയുടെ ചരിത്രം പരിശോധിച്ചാൽ ഒരു പരദേശാദ്ധ്യക്ഷതയെ ഏറെക്കുറെ ആശ്രയിക്കാതെ ഒരുകാലത്തും നാം ഇരുന്നിട്ടില്ലെന്നും അതുകൊണ്ടു നമ്മുടെ പൂർവ്വന്മാർക്കു പറയത്തക്ക വല്ലദോഷവും നേരിടുകയൊ അവർക്കു ഇച്ഛാഭംഗത്തിനു കാരണം ഉണ്ടാകയൊ ചെയ്തിട്ടില്ലെന്നും കാണാം. ക്രിസ്ത്വാബ്ദം ൩൪൫-ൽ ക്നാൻതോമ്മായും ഒരു പരദേശ മേല്പട്ടക്കാരനും ഇവിടെ കുടിയേറിയപ്പൊൾ സെലൂക്യായുടെ കാതോലിക്കായുടെ അധികാരത്തെ നമ്മുടെ സഭ സ്വീകരിച്ചു. അന്നുമുതൽ ൧൫൯൯-ാമാണ്ടുവരെ പരദേശമെത്രാന്മാരാണ നമ്മെ ഭരിച്ചതു. നാട്ടിൽ ഒരു മെത്രാനെങ്കിലും ആ കാലത്തുണ്ടായിരുന്നതായി കാണുന്നില്ല. സ്വാതന്ത്ര്യമില്ലാഞ്ഞിട്ടു അന്നത്തെ നമ്മുടെ പിതാക്കൾക്കു പിറുപിറുപ്പുണ്ടായില്ലെന്നു മാത്രമല്ല പരദേശ മെത്രാന്മാരെ അപ്പഴപ്പൊൾ വരുത്താൻ അവർ ശ്രമം ചെയ്തുകൊണ്ടിരുന്നു. പറങ്കിയുടെ കയ്യേററത്താൽ നമ്മുടെ സഭ റൊമ്മായിക്കു ആധീനപ്പെട്ടശേഷം അവിടെനിന്നു തെററി ഒഴിഞ്ഞപ്പൊഴും സ്വാതന്ത്ര്യം വേണമെന്നു

ല്ല നാം വിചാരിച്ചതു. പിന്നെയും ഒരു പാത്രിയർക്കാ സിംഹാസനത്തോടു ആശ്രയിച്ചു നില്ക്കണമെന്നാണ ആഗ്രഹിച്ചതു. ഏതു കാലം മുതൽ നാട്ടിൽ മെത്രാന്മാർ ഉണ്ടായതും അന്ത്യോഖ്യരുടെ സഹായവും നല്ല മനസ്സും കൊണ്ടു മാത്രമാണ. മലയാളത്തുകാർക്കു സ്വാതന്ത്ര്യം വിട്ടുകൊടുക്കാതെ തങ്ങളുടെ സ്വന്ത ജാതിക്കാരെ മാത്രം അയച്ചു എന്നും ഈ സഭയെ അടിമയിൽ വെച്ചുകൊണ്ടിരിക്കണമെന്നു അന്ത്യോഖ്യർ ഒരിക്കലും വിചാരിച്ചിട്ടില്ല. നമ്മുടെ ന്യായമായ സ്വാതന്ത്ര്യത്തിനു ഒരിക്കലും ഭംഗം വരുത്തിയിട്ടുമില്ല. പഴയ ചരിത്രം ഇങ്ങനെയാണ.

൨. ഇനി ഈ കാലത്തെ സ്ഥിതി കൂടെ നോക്കാം. പാത്രിയർക്കീസുബാവായിക്കു നമ്മുടെ മേൽ ഉള്ളതു ആത്മീയാധികാരം മാത്രമാണ. നാം മനസ്സോടെ കൊടുക്കുന്നതിനെ സ്വീകരിക്കാമെന്നല്ലാതെ നമ്മുടെ മുതൽകാര്യങ്ങൾമേൽ ബാവായിക്കു അധികാരമില്ല. ലൌകികങ്ങൾമേൽ അധികാരം വഹിക്കേണ്ട മെത്രാൻ നാട്ടുകാരനായിരിക്കയല്ലാതെ പരദേശിയായിരിപ്പാൻ പാടില്ല. ഇങ്ങനെയെല്ലാം ഉറപ്പായ വിധി ഉണ്ടായിട്ടുണ്ടു. റീശീസാ എന്നൊരവകാശം നാം പൂർവാചാരപ്രകാരം അന്ത്യോഖ്യയ്ക്കു കൊടുത്തുവരുന്നുണ്ടു. ആണ്ടിൽ ആൾക്കു ഒന്നോ രണ്ടോ ചക്രം ഒരു അപ്പോസ്തോല സിംഹാസനത്തിന്റെ പുലച്ചക്കായി കൊടുക്കുന്നതു ഒരു അക്രമമാണോ. ഒരിക്കലുമില്ല. നമുക്കു ന്യായമായി ആവശ്യപ്പെട്ട സ്വാതന്ത്ര്യങ്ങളെല്ലാം കോടതി സ്ഥിരപ്പെടുത്തി വിധിച്ചുതന്നിരിക്കുന്നു എന്നു മാത്രമല്ലാ വിധിക്കു വളരെ മുമ്പെതന്നെ പാത്രിയർക്കീസുബാവാ കൂടെയും സമ്മതിച്ചു ഒപ്പും മുദ്രയും വെച്ചു ഉടമ്പടിപോലെ നമുക്കു എഴുതി തന്നിട്ടുണ്ടു. അതെന്തെന്നുവെച്ചാൽ മലങ്കരെ സഭയുടെ പ്രാതിനിധ്യം വഹിക്കുന്ന ഒരു അസോസിയേഷൻ ബാവാതന്നെ ഏർപ്പെടുത്തുകയും ഏതുകാര്യത്തിലും അസോസിയേഷന്റെ ആലോചനയും അഭിപ്രായവും അറിഞ്ഞു ബാവാപോലും പ്രവൃത്തിക്കേണ്ടതാണെന്നു സമ്മതിച്ചു ഒപ്പും മുദ്രയും വെച്ചുതരികയും ചെയ്തിട്ടുണ്ടു. റിക്കാട്ടിൽ മാത്രമല്ല പ്രവൃത്തിയിലും ബാവാ ഇതിനെ സമ്മതിച്ചിരിക്കുന്നു. ദൃഷ്ടാന്തമായിട്ടു മലങ്കരയിൽ ഉള്ള ഞങ്ങളുടെ മേല്പട്ടക്കാരിൽ ചിലരെക്കുറിച്ചു പല കള്ള ഹർജ്ജികളും പലസമയവും ബാവായുടെ അടുക്കൽ ചെല്ലുകയും അവ അസോസിയേഷൻ കണ്ടു റിപ്പോർട്ടു ചെയ്വാൻ അയച്ചുതരികയും അസോസിയേഷന്റെ റിപ്പോർട്ടിനെ അടിസ്ഥാനപ്പെടുത്തി ഇവയെ ബാവാ തീരുമാനിക്കയും ചെയ്തതായി പല സംഭവങ്ങൾ ഉണ്ടായിട്ടുള്ളതു ആലോചിച്ചാൽ ഇതു ഒരു ചത്ത ഉടമ്പടിയല്ലെന്നു കാണാം. അതിനാലും പാത്രിയർക്കീസുബാവാ തിരുമനസ്സിലെ മേലദ്ധ്യക്ഷതകൊണ്ടു നമ്മുടെ ന്യായമായ സ്വാതന്ത്ര്യത്തിനു യാതൊരു ഭംഗവുമില്ലെന്നു കാണാം.

൩. ഇനി ഈ മേലദ്ധ്യക്ഷതകൊണ്ടു വല്ല ഗുണവുമുണ്ടോ എന്നു കൂടെ ചിന്തിക്കാം. ഒരു സഭയുടെ നിലനില്പിനു അവശ്യം ഒഴിച്ചുകൂടാത്ത ശ്ലീഹസാനൽ വരം ആരാലും വിസമ്മതിക്കപ്പെടുവാൻ പാടില്ലാത്തവണ്ണം നമുക്കു ലഭിക്കുന്നതു അന്ത്യോക്കുമായുള്ള സംബന്ധംകൊണ്ടല്ലയോ. ഞങ്ങളുടെ ഒരു മേല്പട്ടക്കാരൻ ലോകത്തിന്റെ ഏതുഭാഗത്തോ ക്രിസ്ത്യാനിസഭയുടെ ഏതു ശാഖയിലോ ചെന്നാലും അദ്ദേഹത്തെ മേല്പട്ടക്കാരനായും അദ്ദേഹം കഴിക്കുന്ന കൂദാശകളെ സാധുവായും സ്വീകരിക്കും. അന്ത്യോഖ്യാ സാഹിത്യത്തിൽനിന്നു വിട്ടു സ്വാതന്ത്ര്യമെടുത്തിരിക്കുന്ന നിങ്ങളുടെ മേല്പട്ടക്കാരന്റെ സ്ഥിതി എന്തായിരിക്കുമെന്നു കഴിഞ്ഞ പ്രാവശ്യം ഞങ്ങൾ പറഞ്ഞിട്ടുണ്ടല്ലോ. അന്ത്യോഖ്യായുമായുള്ള സംബന്ധംകൊണ്ടല്ലയൊ ഞങ്ങൾക്കു ഈ വലിയ ഗുണമുള്ളതെന്നു ചിന്തിപ്പിൻ.

൪. അന്ത്യോഖ്യാ സിംഹാസനം ഒരു പ്രധാന അപ്പോസ്തോലന്റെ സ്ഥാപനവും നിഖ്യാ മുതലായി സർവസമ്മതങ്ങളായ പൊതുസുന്നഹദോസുകളാലും പൊതുസഭയാലും ഉൽകൃഷ്ടമായി വിചാരിക്കപ്പെട്ടുവരുന്നതുമാണ. അതിനോടുള്ള സാഹിത്യം നമുക്കുതന്നെ ഒരു ബഹുമാനമാകുന്നു.

൫. സുറിയാനിക്കാർ എന്നുള്ള പേർ നാം ധരിക്കുന്നതു വളരെ പ്രശംസയോടുകൂടെയാണല്ലൊ. സുറിയായുമായുള്ള സംബന്ധം നിഷേധിച്ചേച്ചു ഈ പേർ ധരിക്കുന്നതു തന്നെ യഥാർത്ഥത്തിൽ ലജ്ജാവഹമല്ലയൊ.

ഇങ്ങനെ ഓരോന്നായി ആലോചിച്ചാൽ പാത്രിയക്കീസു ബാവായുമായുള്ള സംബന്ധം നമുക്കു ഗുണമാണെന്നും അതുമൂലം വരാമെന്നു വിചാരിക്കാവുന്ന ദോഷങ്ങളെ ധാരാളം തടുത്തിട്ടുണ്ടെന്നും പ്രത്യക്ഷമാകുന്നു. നേരെമറിച്ചു ഈ സംബന്ധം ഉപേക്ഷിച്ചു സ്വാതന്ത്ര്യം അനുഭവിക്കുന്ന നിങ്ങളുടെ മേലദ്ധ്യക്ഷൻ തന്റെ സ്വാതന്ത്ര്യംകൊണ്ടു സഹിക്കുന്ന കഷ്ടതകളെക്കുറിച്ചു അദ്ദേഹത്തിന്റെ വായിൽനിന്നുതന്നെ കേട്ടഭാഗം മേൽ എഴുതിയിട്ടുള്ളതു വായിച്ചാൽ യഥാർത്ഥത്തിൽ സ്വാതന്ത്ര്യക്കാർ നിങ്ങളല്ല, ഞങ്ങളാണെന്നു കാണാം.

ഇനി നമുക്കാലോചിപ്പാനുള്ളതു യോജിപ്പിന്റെ ക്രമത്തെക്കുറിച്ചാകുന്നു. നാം തമ്മിലുള്ള പിരിച്ചിലിനു ഹേതുക്കളായിരുന്ന ഞങ്ങളുടെ ഉപദേശാചാരങ്ങൾ അന്നു നിങ്ങളുടെ സ്ഥാപകൻ വിചാരിച്ചിരുന്നതുപോലെ മൂഢതകളൊ അബദ്ധങ്ങളൊ അല്ലെന്നും ഈ കാലത്തു പരിഷ്കൃതന്മാർ എന്നും വേദശാസ്ത്രികൾ എന്നും സമ്മതിക്കപ്പെടുന്നവർ പോലും അവയെ ത്യാജ്യങ്ങളായി വിചാരിക്കുന്നില്ലെന്നും കഴിഞ്ഞ പ്രാവശ്യം ഞങ്ങൾ പറഞ്ഞിരുന്നുവല്ലൊ. സഭയിൽ ആചാരമര്യാദകളും വിശ്വാസോപദേശങ്ങളും എന്നിങ്ങനെ രണ്ടുതരം സംഗതികൾ നടപ്പുണ്ടു. ഇവയിൽ ആചാരമര്യാദകൾ കാലദേശമാറ്റങ്ങൾ അനുസരിച്ചു ഭേദപ്പെടുത്തി അനുവദിക്കുന്നതിനു സഭാദ്ധ്യക്ഷന്മാർക്കു അധികാരമുണ്ടു. വിശ്വാസോപദേശങ്ങൾ പാത്രിയക്കീസിനുപോലും മാറ്റാമെന്നു തോന്നുന്നില്ല. ആദ്യം പറഞ്ഞ ഇനത്തിൽ ഉൾപ്പെട്ടതായി നിങ്ങൾക്കു തക്കമുള്ള സംഗതികളെ അനുവദിക്കുന്നതിനു പാത്രിയക്കീസുബാവാ തിരുമനസ്സിലേക്കു വിസമ്മതമുണ്ടായിരിക്കയില്ല. രണ്ടാമതായി പറഞ്ഞ ഇനത്തിൽ ഉൾപ്പെട്ട സംഗതികളിൽ നിങ്ങൾ ഉൾപ്രവേശിപ്പിച്ചിരിക്കുന്ന ഭിന്നാഭിപ്രായങ്ങൾ യഥാസ്ഥിതിയിൽ അനുവദിപ്പാൻ പാത്രിയക്കീസിനും സ്വാതന്ത്ര്യമുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. എങ്കിലും സഭയുടെ നിയമത്തിനും കാനോനും വിരോധമല്ലാത്തവിധത്തിൽ വല്ലവിട്ടുതലും ചെയ്യാവുന്നവ ഉണ്ടെങ്കിൽ അത്രത്തോളം അനുവാദങ്ങൾ തരുന്നതിനും ബാവായ്ക്കു വിസമ്മതം ഉണ്ടാകയില്ല. ഈ ഇനങ്ങളിൽ ഉൾപ്പെടാത്ത വിശ്വാസവിഷയങ്ങളെ സംബന്ധിച്ചു നാം നൂതനമായി ഒന്നും പ്രവൃത്തിക്കണമെന്നില്ല. അംഗ്ലിയാസഭയിൽ തന്നെ ഭിന്നകക്ഷികളെ തമ്മിൽ യോജിപ്പിക്കുന്നതിനു ഒരു വിദ്യ ഈയിടെ കണ്ടുപിടിക്കയും മിക്കവാറും എല്ലാവരും സമ്മതിക്കയും ചെയ്തിട്ടുണ്ടു. അതെന്തെന്നുവെച്ചാൽ, ക്രിസ്ത്യാനിസഭ ഏകമായിരുന്ന കാലത്തു പൊതുവിൽ സമ്മതിച്ചു നടത്തിവന്നിരുന്ന ഉപദേശങ്ങളെയും നടപടികളെയും ഭിന്നകക്ഷികളെല്ലാവരും സമ്മതിക്കണമെന്നാകുന്നു. ഇതു നമുക്കും യോജിപ്പിന്റെ ഒരു പ്രമാണമായി വെക്കുന്നതു കൊള്ളാമെന്നു തോന്നുന്നു. കാന്റർബുറിയിലെ ഡീൻ പുറപ്പെടുവിച്ചതും മിക്കവാറും എല്ലാവർക്കും ഇപ്പോൾ സമ്മതമായി വന്നിരിക്കുന്നതുമായ അഭിപ്രായം ക്രിസ്ത്യാനിസഭ ഏകമായിരുന്ന ൧- മുതൽ ൫- വരെ നൂറ്റാണ്ടുകളിൽ സഭയിൽ പൊതുവായി സമ്മതിക്കപ്പെട്ടും നടത്തിയും വന്നിരുന്നവയായി കാണുന്ന ഉപദേശാചാരങ്ങളെ എല്ലാവരും സ്വീകരിക്കണമെന്നുള്ളതാകുന്നു. ഈ പ്രമാണം നാമും സമ്മതിച്ചു ഇരുഭാഗത്തുനിന്നും യോഗ്യന്മാരായ കുറെ പ്രതിനിധികളെ നിയമിച്ചു ആലോചന നടത്തുന്നതായാൽ ഭിന്നിച്ചിരിക്കുന്ന നാം ഇരുപാട്ടുകാരും ഒന്നാകുന്നതിനു വളരെ എളുപ്പമുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നു.

ഇപ്പോഴത്തെ പാത്രിയക്കീസുബാവായുടെ സ്വഭാവവും യോഗ്യതയും ഏറക്കുറെ നിങ്ങളും അറിഞ്ഞിരിപ്പാൻ ഇടയുണ്ടു. വേദത്തിലും വേദശാസ്ത്രത്തിലും ധാരാളം നൈപുണ്യമുള്ള ഒരാളാണു. നല്ല സൌമ്യശീലൻ, സമാധാനപ്രിയൻ, കോപം അശേഷമില്ലാത്തയാൾ, പ്രസംഗത്തിനു അദ്വിതീയൻ, ഈ മഹാന്റെ എഴുന്നെള്ളത്തിൽ നല്ലമനസ്സോടും സിദ്ധാന്തവിചാരം കൂടാതെയും ദൈവത്തിന്റെയും തന്റെ സഭയുടെയും മഹത്വത്തെ അല്ലാതെ സ്വന്തബഹുമാനത്തെയൊ അഭിമാനത്തെയൊ വിചാരിക്കാതെയും പരമാർത്ഥഹൃദയത്തോടു കൂടി പ്രാർത്ഥിക്കയും ദൈവത്തിൽ ശരണപ്പെടുകയും ചെയ്തുകൊണ്ടും ആലോചിച്ചാൽ പരമശത്രുക്കളായിരുന്ന പീലാത്തോസും ഹെറോദേസും തമ്മിൽ ഒരു മിനിട്ടിടയിൽ സമാധാനപ്പെട്ടതുപോലെ നമുക്കും സമാധാനപ്പെടുവാൻ പ്രയാസമുണ്ടാകയില്ല. ഈ വിഷ

യം നവീകരണസംഘത്തിലെ നേതാക്കളുടെ ആലോചനയ്ക്കു പാത്രീഭവിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

ഇതിനെസംബന്ധിച്ചു നവീകരണസംഘത്തിൽ ഉൾപ്പെട്ട മാന്യന്മാരിൽ ആരെങ്കിലും തങ്ങളുടെ അഭിപ്രായം ഈ പത്രികവഴിയായി പറവാൻ ആഗ്രഹിക്കുന്ന പക്ഷം അതിലേക്കു സ്ഥലം അനുവദിച്ചു കൊടുപ്പാൻ ഞങ്ങൾ തയാറാണെന്നു കൂടെ ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളുന്നു. എങ്കിലും പറയുന്ന അഭിപ്രായം ഒരു സഭയെ മനഃപൂർവ്വം ദൂഷിക്കുന്നവിധത്തിൽ ആകരുതെന്നും എഴുത്തുകാരന്റെ പേർവെച്ചു പ്രസിദ്ധപ്പെടുത്താൻ അനുവദിച്ചിരിക്കണമെന്നും കൂടെ അറിഞ്ഞിരിക്കേണ്ടതാകുന്നു.

---

## ദിവ്യശ്രീ പി. റ്റി. ഗീവറുഗീസു ശെമ്മാശൻ അവർകൾ എം. എ.

നമ്മുടെ സമുദായത്തിലുള്ള വൈദികരുടെ ഇടയിൽ നിന്നും ആദ്യമായി എം. എ. പരീക്ഷയിൽ വിജയം പ്രാപിച്ച മലങ്കര സുറിയാനി സഭയ്ക്കു അനശ്വരമായ കീർത്തി നേടിയിരിക്കുന്ന ദിവ്യശ്രീ പി. റ്റി. ഗീവറുഗീസു ശെമ്മാശൻ അവർകളെ അനുമോദിക്കേണ്ടതിനെപ്പറ്റി പല സ്ഥലങ്ങളിലും പലരും ഉത്സാഹിച്ചു വരുന്നുണ്ടല്ലോ. സർവ്വകലാശാല പരീക്ഷകൾ ജയിച്ചിട്ടുള്ള സുറിയാനി ക്രിസ്ത്യാനികൾ ഒന്നൊരുമിച്ചു ശെമ്മാശൻ അവർകൾക്കു ഒരു സമ്മാനം കൊടുക്കേണ്ടതാണെന്നു "മ. മനോരമ"യിൽ ഒരു സുറിയാനി ഗ്രാഡുവേറ്റും (ബി. ഏ. കാരൻ) സുറിയാനി സമുദായം ഒട്ടുക്കും പള്ളിക്കാരും പണമുള്ള പള്ളിക്കാർ പ്രത്യേകിച്ചും അനുമോദിക്കേണ്ടതാണെന്നു "ഇടവകപ്പത്രിക"യിൽ രണ്ടു കലാശാലോപാധികളുള്ള ഒരു മാന്യസുറിയാനിക്കാരനും വൈദികസംഘത്തിനു അത്ഭുതപൂർവ്വമായ കീർത്തി നേടിയിരിക്കുന്ന ഈ വൈദികനെ വൈദികസംഘവും അനുമോദിക്കാതിരിക്കുന്നതു അത്യന്തം ശോചനീയമാണെന്നു "കേരളീയരഞ്ജിനി"യിൽ ദിവ്യശ്രീ, ഓണാട്ടുതോട്ടത്തിൽ യൌസേപ്പു കത്തനാർ അവർകളും ഓരോ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിരിക്കുന്നതു കാണുകയുണ്ടായി. സുറിയാനി ഗ്രാഡുവേറ്റിനെ പിന്തുടർന്നു ആരും യാതൊന്നും പ്രസ്താവിച്ചു കാണുന്നില്ലെങ്കിലും വൈദികരുടെ സ്നേഹമാനാദികളെ പ്രദർശിപ്പിക്കുന്ന ഒരു സമ്മാനം ശെമ്മാശൻ അവർകൾക്കു കൊടുക്കേണ്ടതാണെന്നുള്ള യൌസേപ്പു കത്തനാർ അവർകളുടെ അഭിപ്രായത്തെ പിന്താങ്ങി മലങ്കര മല്പാൻ വന്ദ്യ ദിവ്യശ്രീ കോനാട്ടു മാത്തൻ കത്തനാർ അവർകൾ തുടങ്ങി പല മാന്യപട്ടക്കാരും തങ്ങളുടെ അഭിപ്രായങ്ങളെ പ്രസ്താവിച്ചു കാണുന്നതു അത്യന്തം ചാരിതാർത്ഥ്യജനകമായിരിക്കുന്നു. നമ്മുടെ സഭയിൽ ഓരോരോ സംഗതികളെപ്പറ്റി ഓരോരുത്തർ ഓരോരോ അഭിപ്രായങ്ങൾ പല പത്രങ്ങളിലും പ്രസ്താവിക്കുക എന്നുള്ളതു സഹജമാണെങ്കിലും യാതൊരു കാര്യവും നടത്തുകയെന്നതു വളരെ ദുർല്ലഭമായിട്ടാണു സാധാരണ

കണ്ടുവരുന്നതു. അതു "ആരംഭശൂരാഃ ഖലു കേരളീയാഃ" എന്നുള്ളതല്ലാതെ മറെറാന്നുമല്ലാ. ഇതിന്നു നമ്മുടെ ഇടയിലുള്ള സ്കൂൾനടത്തിപ്പു, വൎത്തമാനപത്രപ്രവൎത്തനം ഇത്യാദികൾ ഉത്തമദൃഷ്ടാന്തങ്ങളാണല്ലൊ. നമ്മുടെ സഭയിലുണ്ടായിരുന്ന വ്യവഹാരങ്ങളും കക്ഷിവഴക്കുകളും മറ്റും മിക്കവാറും അവസാനിച്ചിരിക്കുന്ന ഇക്കാലത്തെങ്കിലും നാം നമ്മുടെ സമുദായാഭ്യുദയങ്ങളായ വിഷയങ്ങളിൽ പരിശ്രമിക്കാതിരിക്കുന്നതു വളരെ ദയനീയമാണു. നമ്മുടെ സഭയുടെ താല്ക്കാലികസ്ഥിതിയെപ്പററി ആലോചിച്ചാൽ ഇതെന്നല്ല, ഇതിൽ ഉപരിയായ കാൎയ്യങ്ങൾ കൂടി നടത്തുന്നതിന്നു ഒട്ടും പ്രയാസമുണ്ടെന്നു തോന്നുന്നില്ലാ. നമ്മുടെ സഭയിൽ ൨൱ വരെ പള്ളികളോളം ഇപ്പോൾ ഉള്ളവരായി പഞ്ചാംഗത്തിൽ കാണുന്ന സ്ഥിതിക്കു ഈദൃശമായ സംഗതികൾ നടത്തുന്ന വിഷയത്തിൽ എന്താണു പ്രതിബന്ധമുള്ളതു. പള്ളികൾ ഇത്രയുള്ള സ്ഥിതിക്കു പട്ടക്കാരുടേയും ജനങ്ങളുടേയും സംഖ്യ ഊഹിക്കാവുന്നതാണല്ലോ. ചുരുങ്ങിയപക്ഷം ഒരു പള്ളിയിൽനിന്നു സ്വല്പമായ ഒരു സംഖ്യയും ബ. പട്ടക്കാരും മാന്യജനങ്ങളും യഥാശക്തി ദ്രവ്യസഹായവും ചെയ്യുന്നതായാൽ ഇതു നിഷ്പ്രയാസേന സാധിക്കാവുന്ന ഒരു കാൎയ്യമാണു. നമ്മുടെ ജനങ്ങൾക്കു ഇക്കാൎയ്യത്തിൽ നല്ല മനസ്സും താല്പൎയ്യവും ഉണ്ടായാൽ മാത്രം മതി. നമ്മുടെ സത്യസഭയുടെ കീൎത്തിയെ പൂൎവ്വാധികം വൎദ്ധിപ്പിച്ചിരിക്കുന്ന ശെമ്മാശന്മാർ അവൎകളോടു നമുക്കുള്ള കൃതജ്ഞതയെ പ്രദൎശിപ്പിക്കുന്ന ഒരു സമ്മാനം കൊടുക്കുന്നതിന്നു നാം ഉദ്യമിക്കാതിരുന്നാൽ അതു സുറിയാനിസഭക്കു ഒട്ടുക്കു ശോചനീയവും ആക്ഷേപാൎഹവുമായ ഒരു സംഗതിയാണു. വേറെയുള്ള ചില അഭിപ്രായങ്ങളും ആലോചനകളുംപോലെ ഇതു ദീൎഘതയിൽ കിടന്നാൽ എല്ലാവരും മൌനവ്രതം അനുഷ്ഠിച്ചു സാധിക്കാതെയിരിപ്പാനാണു എളുപ്പം. പട്ടക്കാരുടെ വക സമ്മാനം കൊടുക്കുന്നതിന്നു നമ്മുടെ വന്ദ്യപിതാവായ കൊച്ചുതിരുമേനിയുടെ ഓൎമ്മദിവസത്തിന്റെ ശേഷം പരുമല സിമ്മനാരിയിൽ കൂടുന്ന വൈദികസംഘം പോലെ അത്ര തക്കതായ ഒരു സന്ദൎഭവും ലഭിക്കുന്നതല്ലാ. തെക്കുനിന്നും വടക്കുനിന്നും അനേകം പട്ടക്കാരും ജനങ്ങളും കൂടുന്ന ആ മഹാസംഘത്തിൽവച്ചു ഇതു നല്കുന്നതായിരുന്നാൽ അത്യന്തം ഉചിതമായിരിക്കും. അതിനാൽ താമസിയാതെ തന്നെ ആരെങ്കിലും ചുമതലപ്പെട്ടു പണപ്പിരിവു തുടങ്ങിയെങ്കിലല്ലാതെ ആ സന്ദൎഭത്തിലേക്കു ഉതകുന്നതിന്നു പ്രയാസമാണു. മലങ്കര സുറിയാനിസഭയാകുന്ന ഈ പുരാതന സഭയുടെ ഭാവിശ്രേയസ്സുകൾ കാംക്ഷയുള്ള എല്ലാവരും കഴിയുന്ന ദ്രവ്യസഹായം ചെയ്തു ഇതു നിറവേററി കാണ്മാൻ പ്രതീക്ഷിച്ചിരിക്കുന്നു.

സമുദായാഭ്യുദയകാംക്ഷി.

---

# ലോകവാസം.

മനുഷ്യൻ മായക്കു സമമാകുന്നു. അവന്റെ ദിവസങ്ങൾ കടന്നുപോകുന്ന ഒരു നിഴൽപോലെ ആകുന്നു. സങ്കി. ൧൪൪. ൪ നാം വസിക്കുന്നതായ ഈ ഭൂലോകം വരുവാനിരിക്കുന്ന ലോകത്തോടു സാമ്യപ്പെടുത്തുമ്പോൾ എത്ര നിസ്സാരമാകുന്നു. ഇപ്രകാരം അനിത്യവും അപ്രധാനവുമായിരിക്കുന്ന നമ്മുടെ ഇഹലോക ജീവിതത്തിന്റെ ഓരോ ഘട്ടങ്ങളിലും സഹജമെന്നപോലെ നമ്മിൽ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്നതായ ഡംഭം അഹങ്കാരം അസൂയ മുതലായ അനേക ആത്മപ്രശംസകളെയും ജഡത്തിനടുത്തതായ മററനേക സാഹസപ്രവൃത്തികളെയും നാം പ്രതിദിനം എല്ലാ അവസരങ്ങളിലും സധൈൎയ്യം ഒട്ടും അപ്രധാനമല്ലാത്തതായി വിചാരിക്കുന്നു എന്നുള്ളതു എത്ര ദയനീയവും ആപൽകരവുമാകുന്നു. ഏവംവിധങ്ങളായ ദുസ്സ്വഭാവം നീചപ്രവൃത്തികളാൽ നമ്മുടെ ആയുഷ്കാലം കഴിച്ചുകൂട്ടുന്നതിൽ പ്രിയ വായനക്കാരാ നിൎവ്വ്യാജ്യ മനസ്സോടെ അല്പം വിചിന്തനം ചെയ്യേണ്ടതു കേവലം നമുക്കു ഒഴിച്ചുകൂടാത്തതാണു. ആത്മിക വളൎച്ചയ്ക്കായി നമുക്കു ചെറുപ്പത്തിലെ തന്നെ ഉദ്യമിക്കാം. പൈതൽ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക എന്നുള്ള വേദതത്വപ്രകാരം ശൈശവത്തിലെതന്നെ നമ്മുടെ വൈരിയായ സാത്താനോടു പോരാടുന്നതു നമുക്കു ഏററവും ശ്ലാഘ്യനീയമാണു. നീ നിന്റെ സ്രഷ്ടാവിനെ നിന്റെ ബാല്യ ദിവസങ്ങളിൽ ഓൎത്തുകൊൾക. പ്രസം. ൧൨. ൧. ചിലർ ബാല്യത്തിലും യൌവ്വനത്തിലും പ്രയാസം എന്നു കരുതി വാൎദ്ധക്യത്തിലേക്കു മാററിവയ്ക്കുന്നു. ഒരു വാൎദ്ധക്യം നമുക്കു ശാശ്വതമൊ അതൊ ബാല്യത്തിലൊ മറെറാ നമ്മുടെ ഓടിപ്പോകിനു സമയമില്ലയൊ. ഹാ മരണം കള്ളൻ എന്നപോലെ വരുന്നവല്ലൊ. അവൻ വരുന്നതായ നാഴികയും സമയവും നമുക്കു ക്ലിപ്തമില്ല അതിനാൽ നമുക്കു സ്വസ്ഥമായിരുന്നുകൂടാ. മേല്പറഞ്ഞ ഏതൊരു സമയത്തേയും വൃദ്ധതയെ അടിസ്ഥാനമാക്കി നമുക്കു തള്ളിക്കൂടാ മരണം വൃദ്ധതയിൽ തന്നെ അല്ലാ നമ്മെ ബാധിക്കുന്നതു, നമ്മുടെ ബാല്യത്തിലും യൌവ്വനത്തിലും മരണം നമ്മെ കൊണ്ടുപോകുന്നതിനു സന്നദ്ധനായിരിക്കുന്നു. നിങ്ങളുടെ ഓടിപ്പോക്കു ഏതവസരത്തിൽ വരുന്നു എന്നു അറിയായ്കകൊണ്ടു ഉണൎന്നിരിപ്പിൻ എന്നത്രെ വേദം കല്പിക്കുന്നതു. ഹാ പ്രിയ വായനക്കാരാ അല്ലെങ്കിൽ കേൾവിക്കാരാ നമ്മുടെ ഭക്ഷണസമയത്തിലും നാം സംസാരിച്ചുകൊണ്ടിരിക്കുന്നതായ അവസരത്തിലും നമ്മുടെ ശയനക്കിടക്കയിലും നമ്മുടെ ഓരൊ പ്രവൃത്തികളിലും വിദേശഗമനങ്ങളിലും മററു സഞ്ചാരങ്ങളിലും എന്നല്ലാ ഏതൊരു സമയത്തും സ്ഥലത്തും നാം വസിക്കുന്നതായ ഈ ഭൂഗോളത്തിൽ നിന്നും അനേക ഉദ്ദേശങ്ങളിൽ നിന്നും ഒന്നിനേയും സാധിക്കാതെ നാം നമ്മുടെ മാതാപിതാക്കന്മാരെയും ഭാൎയ്യയേയൊ ഭൎത്താവിനേയൊ നമ്മുടെ കുഞ്ഞുകുട്ടികളേയൊ സഹോദരസഹോദരികളേയൊ നമുക്കു ഏററവും പ്രിയപ്പെട്ടിരിക്കുന്ന മിത്രങ്ങളേയൊ ഭൃത്യന്മാരേയൊ നമ്മുടെ ഭവനത്തേയൊ അതിൽ അലങ്കരിക്കപ്പെട്ടിരിക്കുന്ന മുറികളേയൊ അതിൽ സ്ഥാപിച്ചിരിക്കുന്ന ഓരൊ സാധനത്തേയൊ ജീവജന്തുക്കളേയൊ നമ്മുടെ കൺകൾക്കു ഏററവും മനോജ്ഞങ്ങളായിരിക്കുന്ന സസ്യവൎഗ്ഗങ്ങളേയൊ എന്നല്ലാ ഏതൊരു സ്ഥാവരജംഗമങ്ങളേയൊ ഒരേ സമയത്തു വിട്ടു നാം ലോകത്തിൽ നിന്നു പോകേണ്ടിയിരിക്കുന്നു. മഹാരാജാവൊ ന്യായാധിപതിയൊ വിദ്വാനൊ മൂഢനൊ യജമാനനൊ ഭൃത്യനൊ സമ്പന്നനൊ ദരിദ്രനൊ ആരായിരുന്നാലും മരണം എല്ലാവരിലും നിഷ്പക്ഷകൻ തന്നെ. ഇന്നത്തെപ്പോലെ തന്നെ നാളെ ഒരേ വിഷയങ്ങളിൽ അതിശുഷ്കാന്തിയോടെയൊ അല്ലെങ്കിൽ മൌനമായിട്ടൊ ഇരിക്കുന്നതാണെന്നു നമുക്കു എങ്ങിനെ പറയാം. നാം ലോകത്തിൽ ഏതൊരു സമയത്തു ജനിച്ചുവൊ നിശ്ചയമായിട്ടും മറെറാരവസരത്തിൽ നാം ലോകത്തെ വിട്ടേണ്ടിയിരിക്കുന്നു ഏതൊരു ഘട്ടത്തിലും ഈ പ്രപഞ്ചത്തെ നമുക്കു ഉറപ്പായി വിചാരിച്ചുകൂടാ. ഒരു അനുതാപത്തിനു കൂടി വഴി കൊടുക്കുന്നില്ല. ഇപ്രകാരം മനസ്സാ അറിയപ്പെടാത്ത നമ്മുടെ ജീവശേഷം നാം ലൌകികത്തിൽ അധികരിച്ചിട്ടുള്ളതായ സകല ദുൎവ്വിഷയങ്ങൾക്കും പ്രതികൂലമായി വിരുദ്ധങ്ങ

യും മഹാ വേദനകളേയും അനുഭവിക്കേണ്ടി വരുന്നു. നാം ജഡത്തിൽ ചെയ്തിട്ടുള്ള സൽപ്രവൃത്തികൾക്കും നിഷ്ഫലകമായ ദൈവഭക്തിയോടും കൂടി ഈ പ്രവഞ്ചത്തെ ഉപേക്ഷിക്കുന്നവക്കും അനുഗ്രഹവും അത്യാനന്ദവുമായ സഫലവും അവിടെയുണ്ടു. ഇതെല്ലാം ആലോചിക്കുമ്പോൾ ലോകാ ഐഹിക മാഹാത്മ്യത്തിന്നും ഒരു ഉത്തമദൃഷ്ടാന്തമായി നില്ക്കുന്നു. ലോകത്തിൽ നാം ചെയ്യുന്നതു ഏതിനെ ആശ്രയിച്ചിരിക്കുന്നുവൊ അതിനെ അടിസ്ഥാനപ്പെടുത്തിയാണു നമ്മുടെ അവസാനവും നില്ക്കുന്നതു. സ്വഗ്ഗനരകത്തിനുള്ള അവകാശവും ലോകത്തെ ആശ്രയിച്ചിരിക്കുന്നു. സൌഭാഗ്യമായ ആനന്ദമൊ അത്യാശ്ചയ്യകരമായ അതിവേദനകളൊ ഇതും ലോകത്തിലെ ഓരൊ പ്രവൃത്തികളുടെ ഫലങ്ങളാണു. ഇപ്രകാരം നിവ്വ്യാജമായി നാം ആലോചിക്കുമ്പോൾ ലോകം എല്ലാററിന്നും ഒരു ഗുണദോഷവിവേചനം ചെയ്യുന്ന സ്ഥലമാണെന്നു ഊഹിപ്പാൻ ന്യായമുണ്ടു. ലോകത്തിൽ മഹത്തായും ഐശ്വൎയ്യത്തോടും അനന്യസാധാരണമായ യശസ്സോടും കൂടി ജീവിച്ചിരുന്ന അനേകായിരം മഹാന്മാർ ഇപ്പോൾ എവിടെ. ഇതെല്ലാം ഓക്കുമ്പൊൾ ലോകം ഒരു വലിയ കടലാസ്സുകൊണ്ടു കെട്ടപ്പെട്ടിരിക്കുന്ന കോട്ട എന്നപോലെ ഭയങ്കരമായിരിക്കുന്നു. ഇപ്രകാരം സ്ഥിതി ചെയ്യുന്നതായ ഈ ഭയങ്കരലോകത്തെ എന്തിനു നാം കാംക്ഷിക്കുന്നു. ധനങ്ങളെ ശരസിക്കുന്നതിലും ലൌകീക ഇമ്പങ്ങളെ അനുകരിക്കുന്നതിലും നാം എത്ര പരിശ്രമിക്കുന്നു. ഈ അവസ്സരത്തിൽ നമ്മുടെ ആത്മികപോഷണത്തിനായി നാം വല്ലതും ചെയ്യുന്നുണ്ടൊ ഒരിക്കലുമില്ല.

പാപം ചെയ്യുന്നതു ഭോഷനു കളിപോലെ എന്നു വേദം പറയുന്ന പ്രകാരം മൃഗസ്വഭാവികളായി കാട്ടുന്ന ഗോഷ്ടികൾ എത്ര വഷളായിരിക്കുന്നു. നമ്മെ ഇപ്രകാരം തോന്ന്യാസത്തിന്നായിട്ടല്ലാ ദൈവം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു എന്നുള്ളതിലേക്കു അനേക ലക്ഷ്യങ്ങൾക്കു പുറമെ ഇതര സൃഷ്ടികളിൽ വച്ചു വിവേകം സംസാരം സ്വാതന്ത്ര്യം ആലോചനാശക്തി മുതലായ ഈ ദൃശമായ സൃഷ്ടിവൈഭവങ്ങളാൽ ധാരാളം വെളിപ്പെടുന്നതാണു. എന്നാൽ ഇപ്രകാരമുള്ള സൃഷ്ടികനുരൂപമായ വല്ല സൽപ്രവൃത്തിയും നാം ചെയ്യുന്നുണ്ടൊ. ഇത്ര മഹത്തായ സൃഷ്ടിയുടെ കാരണഭൂതനായ സൎവ്വജഗൽ സ്രഷ്ടാവിനെ ഭയഭക്തിയോടു കൂടി നാം സ്മരിക്കുന്നുണ്ടൊ ഇത്യാദി ഓരോന്നു ഓക്കുമ്പോൾ നമ്മുടെ ഭവിഷ്യൽഫലം വളരെ ഭയങ്കരമായി തോന്നുന്നു. നാം ആകപ്പാടെ നിസ്സംശയം ജഡത്തിൽ മുഴുകിയിരിക്കുന്നു. പൈശാചികതന്ത്രം നമ്മെ ആകർഷിക്കുന്നു.

ഹാ പ്രിയ വായനക്കാരാ നാം ഒട്ടും അപ്രധാനമല്ലാത്തതായി വിചാരിക്കുന്ന ധനവും അതിനാലുള്ള മഹത്വവും എന്താകുന്നു. ഒരുത്തൻ ധനവാനായി തീരുമ്പോൾ അവന്റെ ഭവനത്തിന്റെ മഹത്വം വർദ്ധിക്കുമ്പോൾ നീ ഭയപ്പെടരുതു സങ്കി. ൪൯. ൧൬. എന്നാൽ അവൻ മരിക്കുമ്പോൾ ഒന്നിനെയും കൊണ്ടുപോകുന്നില്ലാ. അവന്റെ മഹത്വവും അവന്റെ പിന്നാലെ ഇറങ്ങിപോകയില്ലാ. സങ്കി. ൪൯. ൧൭. ധനവാൻ സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ ഒട്ടകം സൂചിയുടെ കുഴയിൽ കൂടി കടന്നുപോകുന്നതു എളുപ്പമാകുന്നു എന്നത്രെ നമ്മുടെ രക്ഷിതാവു കല്പിക്കുന്നതു ഈ തത്വം നാം എങ്ങനെ വിസ്മരിക്കുന്നു. സ്ത്രീയിൽ നിന്നു ജനിച്ചിരിക്കുന്ന മനുഷ്യൻ ദിവസങ്ങൾ ചുരുങ്ങിയവനും ദുഃഖം നിറഞ്ഞവനുമായിരിക്കുന്നു. അവൻ ഒരു പൂപോലെ ഉണങ്ങി നറുക്കപ്പെടുന്നു അവൻ ഒരു നിഴൽപോലെ ഓടിപോകുന്നു. നിലനില്ക്കുന്നതുമില്ലാ യോബ. ൧൪. ൨. പ്രിയ വായനക്കാരാ നാം വസിക്കുന്നതായ ഈ ലോകവും അതിലെ ഐശ്വൎയ്യങ്ങളും എന്താകുന്നു നാം ഒരു വൃക്ഷത്തിന്നൊ അതിന്റെ ശിഖരത്തിന്നൊ ശരിയാകുന്നില്ലാ പിന്നെയൊ സ്പൎശനത്താൽ കുസുമങ്ങൾ ഏതുപ്രകാരം ചിന്നപ്പെടുന്നുവൊ അപ്രകാരം നമ്മുടെ ജീവിതവും മാറപ്പെടുന്നു. മഹാനായ ജോൺയൊഗ്ഗി പറയും പ്രകാരം ലോക ചരിത്രം ഒരു മഹത്തായ നാടകമാണു നാടകത്തിലെ വേഷങ്ങളും വിഷയങ്ങളും എന്നപോലെ ലോകത്തിലെ സ്ഥിതിഗതികളും ഓരൊ മിനിട്ടിൽ മാറപ്പെട്ടിരിക്കുന്നു. ഇന്നു അനേക ലക്ഷത്തിനു പ്രഭുവായിരിക്കുന്ന ഒരു കോടീശ്വരൻ നാളെ ഒന്നും ഇല്ലാത്തവനായിതീരുന്നു. അപ്രകാരംതന്നെ ഇന്നു ഒന്നും ഇല്ലാത്തവനായ ദരിദ്രൻ നാളെ അനേക ലക്ഷത്തിനു അവകാശിയായി ഭവിക്കുന്നു.

ഇതെല്ലാം താനെ ഉണ്ടായി താനെ ശക്തിപ്പെട്ടും എന്നു നമുക്കു നിരുവിച്ചുകൂടാ സകലവും ദൈവത്തിൽ നിന്നുള്ളതാകുന്നു. സമ്പന്നൻ അവന്റെ സാമർത്ഥ്യംകൊണ്ടട്ടോ ദരിദ്രൻ അവന്റെ അസാമർത്ഥ്യംകൊണ്ടും അല്ലാ പിന്നയൊ ഈ ഭേതഗതികൾ സർവ്വശക്തനായ ദൈവം നിശ്ചയിച്ചിട്ടുള്ളതാകുന്നു. തന്നത്താൻ ധനവാനാക്കീട്ടും ഒന്നും ഇല്ലാത്തവൻ ഉണ്ടു. തന്നത്താൻ ദരിദ്രനാക്കീട്ടും വളരെ സമ്പത്തുള്ളവനും ഉണ്ടു. സുഭ. ൧൩: ൭. ലോകത്തിൽ ഇദംപ്രഥമമായ നിൎബ്ബന്ധത്തും നമ്മുടെ ജീവിതത്തിൽ ഒഴിച്ചുകൂടാത്തതുമായ ഊൺ ഉടുപ്പു ഇത്യാദി വിഷയങ്ങളെപ്പറ്റി നമുക്കു വ്യസനിപ്പാൻ ആവശ്യമില്ലാ നമ്മുടെ സൃഷ്ടാവു ഇതെല്ലാം നമുക്കാവശ്യമാകുന്നു എന്നറിയുന്നു. തന്റെ സൃഷ്ടികളെ സംരക്ഷിക്കേണ്ടതായ ഒരു പ്രത്യേക ദിവ്യ ശക്തിയും അവിടേക്കുണ്ടു. ആകാശമാൎഗ്ഗെ സഞ്ചരിക്കുന്ന പറവകളെ വിചാരിപ്പിൻ. അവററിനു വിതയില്ലാ കൊയിത്തില്ലാ പണ്ടകശാലയില്ലാ കളപ്പുരയില്ലാ ദൈവമല്ലൊ അവറെറ പുലത്തുന്നതു. പക്ഷിപറവകളെക്കാൾ നമ്മൾ ദൈവത്തിന്നു വലുതല്ലയൊ പുഷ്പങ്ങളെ വിചാരിപ്പിൻ അവ അദ്ധ്വാനപ്പെടുന്നതുമില്ലാ നൂൽ നൂല്ക്കുന്നതുമില്ല എങ്കിലും മഹാരാജാക്കന്മാൎക്കുപോലും ഒരു പുഷ്പത്തിനൊപ്പം അലങ്കാരമില്ലല്ലൊ. ഇന്നു പറമ്പിൽ കാണുന്നതും നാളെ അടുപ്പിൽ ഇട്ടുപോകുന്നതുമായ പുല്ലിനെ ദൈവം ഇപ്രകാരം അണിയിക്കുന്നു എങ്കിൽ അല്പവിശ്വാസികളെ നിങ്ങളെ എത്ര അധികം എന്നു നമ്മുടെ രക്ഷിതാവു നമ്മോടരുളിചെയ്യുന്ന ഒരു വാക്കാണു ഇതു ഇമ്മാതിരിയാണു നമ്മുടെ രക്ഷകന്റെ വായിൽനിന്നു പുറപ്പെട്ടുകൊണ്ടിരിക്കുന്ന മധുരമേറിയ വാക്കുകൾ ഈ പരമ ഗുരുവിന്റെ അതിരില്ലാത്ത പ്രസംഗങ്ങളും അമൃതു തുല്യമായ കല്പനകളും സ്വൎഗ്ഗീയ സാരാൎത്ഥങ്ങളെ ഭൌമ്യവിഷയങ്ങളോടു സാദൃശപ്പെടുത്തി ചൊല്ലിട്ടുള്ള വിചിത്രമായ ഉപമകളെയും കേൾപ്പാൻ ചെവികളുള്ളവൻ കേൾക്കട്ടെ. (തുടരും.)

പി. പി. തോമ്മാസു മാപ്പിള.

---

## പ്രാൎത്ഥന.

'നിങ്ങൾ ഏതിനെ ചോദിച്ചാലും ഞാൻ അതിനെ ചെയ്യും' യോഹ: ൧൪, ൧൪.

കൎത്താവായ യേശു തന്റെ വേലയുടെ ആരംഭത്തിലും മദ്ധ്യത്തിലും അവസാന കാലത്തിലും പ്രാൎത്ഥനയെപററി വളരെ ഗൌരവമായി പഠിപ്പിക്കുന്നു. ഓരൊ പ്രാൎത്ഥനകൾക്കും ഉത്തരവു അരുളപ്പെടും എന്നു ആരംഭകാലത്തിൽ താൻ പഠിപ്പിച്ചു. "ചോദിപ്പീൻ നിങ്ങൾക്കു തരപ്പെടും, അന്വെഷിപ്പീൻ നിങ്ങൾ കണ്ടെത്തും, മുട്ടുവീൻ നിങ്ങൾക്കു തുറക്കപ്പെടും എന്തെന്നാൽ ചോദിക്കുന്നവനെല്ലാവനും ലഭിക്കുന്നു, അന്വെഷിക്കുന്നവൻ കണ്ടെത്തുകയും മുട്ടുന്നവനു തുറക്കപ്പെടുകയും ചെയ്യുന്നു" എന്നും മററും പ്രാൎത്ഥനയെക്കുറിച്ചു താൻ ധൈൎയ്യമായും നിശ്ചയമായും പഠിപ്പിക്കുന്നു. ആകയാൽ നേരായ വിധത്തിൽ കഴിക്കപ്പെടുന്ന ഏതു പ്രാൎത്ഥനയ്ക്കും ഉത്തരവു അരുളപ്പെടും. അതുകൊണ്ടു പ്രാൎത്ഥിക്കുകമാത്രം പോരാ ഉത്തരവിന്നായി കാത്തിരിക്കയും വേണം എന്നു താൻ ഉണൎത്തുന്നു. ഉത്തരവു അരുളപ്പെടാഞ്ഞാൽ ഇടവിടാതെ പ്രാൎത്ഥിക്കണം എന്നു യേശു തന്റെ വേലയുടെ മദ്ധ്യകാലത്തിൽ മുഖ്യമായി പഠിപ്പിക്കുന്നു. പാതിരാത്രിയിൽ അപ്പം ചോദിച്ച സ്നേഹിതന്റെ ഉപമയിലും, നീതികെട്ട ന്യായാധിപതിയുടെ ഉപമയിലും താൻ അതിനെ വിശദീകരിക്കുന്നു. "നിരാശപ്പെട്ടു പോകാതെ എപ്പോഴും പ്രാൎത്ഥിക്കണം" എന്നത്രെ താൻ കൊടുത്ത കല്പന. മൂന്നാമതു യേശു താൻ പാടുപെട്ടു ഒടുവിലത്തെ രാത്രിയിലും പ്രാൎത്ഥനയെ പററി പഠിപ്പിക്കുന്നു. "നിങ്ങൾ ഏതിനെ ചോദിച്ചാലും ഞാൻ അതിനെ ചെയ്യും" എന്നു തന്റെ ശിഷ്യന്മാരോടു ഓരൊ പ്രാവശ്യവും താൻ പറയുന്നു. അവർ ചോദിക്കുന്നതെല്ലാം അവൎക്കു ലഭിക്കണമെങ്കിൽ അവരുടെ ജീവിതവും പ്രാൎത്ഥനയും ഏതു പ്രകാരം ഇരിക്കുമെന്നു താൻ തെളിവായി പഠിപ്പിക്കുന്നു. ജീവിതം തന്റെ കല്പനയ്ക്കു ശരിയായിരുന്നാൽ മാത്രം ചോദിക്കുന്നതെല്ലാം കൊടുക്കപ്പെടും എന്നു താ

ൻ ബലമായി ഉണൎത്തിക്കുന്നു. ആകയാൽ നമ്മുടെ പ്രാൎത്ഥനകളിൽ നാം ചോദിക്കുന്നതെല്ലാം നമുക്കു ലഭിക്കണമെങ്കിൽ നാം ജീവിക്കേണ്ടിയ പ്രകാരം എങ്ങിനെ എന്നു തെളിവായി അറിഞ്ഞുകൊള്ളുവതും അതിൻപ്രകാരം നടന്നു നമ്മെ പാത്രവാന്മാരാക്കിക്കൊള്ളുവതും മഹാ ആവശ്യമായിരിക്കുന്നു.

ഒന്നാമതു യേശുവിന്റെ നാമത്തിൽ നാം ഏതിനെ ചോദിച്ചാലും താൻ അതിനെ ചെയ്യും. "നിങ്ങൾ എന്റെ നാമത്തിൽ എന്തെങ്കിലും യാചിച്ചാൽ... ഞാൻ അതിനെ ചെയ്യും" യോഹ; ൧൪, ൧൪. 'നാമം' എന്നതിനു 'സ്വഭാവം' എന്നൎത്ഥം. ഒരു മനുഷ്യന്റെ നാമം നമ്മുടെ ചെവികളിൽ കേൾക്കുമ്പോൾ അവന്റെ ലക്ഷണം, സംസാരം ആകൃതി മുതലായി അവനെപറ്റി നാം അറിയുന്നതെല്ലാം നമ്മുടെ മനസ്സിൽ രൂപീകരിക്കപ്പെടുന്നു. അതുകൊണ്ടു യേശുവിന്റെ നാമം എന്നതിനു യേശുവിന്റെ സ്വഭാവം എന്നൎത്ഥം. യേശുവിന്റെ നാമത്തിൽ എന്തിനെ ചോദിച്ചാലും അതിനെ ചെയ്യുമെന്നു ഇവിടെ പറഞ്ഞിരിക്കുന്നു. അതായതു യേശുവിന്റെ നാമത്തെ ചൊല്ലി പ്രാൎത്ഥിക്കുന്നവൻ യേശുവിന്റെ സ്വഭാവമുള്ളവനായിരിക്കണം. യേശുവിന്റെ സ്വഭാവമില്ലാത്തവൻ തന്റെ നാമത്തെ ഉപയോഗിച്ചു പ്രാൎത്ഥിച്ചുകൂടാ എന്നു തെളിവായിരിക്കുന്നു. "ആകയാൽ ഏറ്റവും ബലവും സാരവുമുള്ള വാഗ്ദത്തങ്ങൾ നമുക്കു ദാനം ചെയ്യപ്പെട്ടിരിക്കുന്നു ആയതു ഇവയാൽ നിങ്ങൾ മോഹം മൂലമുള്ള ഭൂലോകവഷളത്വത്തിൽ നിന്നു തെറ്റി മാറീട്ടു ദൈവപ്രകൃതിയുടെ അംശക്കാരാകേണ്ടതിനു ആകുന്നു" ൨ പത്രോസ ൧, ൪. "ക്രിസ്തുയേശുവിലിരുന്ന ചിന്ത നിങ്ങളിലും ഇരിക്കണം." എന്നു നമ്മോടു കല്പിക്കപ്പെട്ടിരിക്കുന്നു. ഈ ചിന്തയെപറ്റി വാഞ്ഛയുള്ളവരായിരുന്നാൽ നാം ക്രിസ്തുവിൻ സ്വഭാവമുള്ളവരായിത്തീരും ഇപ്രകാരമുള്ള സ്വഭാവം നമ്മിൽ ഉണ്ടായശേഷവും പഴയ മാംസചിന്തകൾ നമ്മിൽ അധിവസിച്ചേക്കാം. ആയതുകൊണ്ടു നാം പ്രാൎത്ഥിക്കുന്നതിനു മുമ്പു സ്വല്പനേരം മൌനമായിരുന്നു മാംസചിന്തകളെ നമ്മിൽ നിന്നു ദൂരത്താക്കി ആത്മാവിൻ ചിന്തയിൽ മുഴുകിയവരായിത്തീൎന്ന അതിന്റെ ശേഷം പ്രാൎത്ഥിക്കണം. ആകയാൽ നാം പ്രാൎത്ഥിക്കുമ്പോൾ ക്രിസ്തുവിൻ ചിന്തയാൽ നാം മുഴുകിയവരായിരിക്കണം. ഭൂലോകത്തിലിരിക്കുന്ന വിശ്വാസി ക്രിസ്തുവിൻ സ്വഭാവമുള്ളവനായി പ്രാൎത്ഥിക്കുമ്പോൾ പരലോകത്തിലിരിക്കുന്ന യേശുക്രിസ്തു അതിൻപ്രകാരം ചെയ്യുമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്നു. വാഗ്ദത്തം ചെയ്തവൻ സത്യമുള്ളവൻ താൻ അപ്രകാരം ചെയ്യും ആയതിനാൽ നാം താൻ പറഞ്ഞ പ്രകാരം യേശുവിൻ സ്വഭാവത്തെ വഹിക്കുന്നവരായിരിക്കണം എന്നാൽ നാം ഏതിനെ ചോദിച്ചാലും അതിനെ താൻ ചെയ്യും.

രണ്ടാമതു പിതാവു മഹിമപ്പെടേണ്ടുന്നതിനായിട്ടു ഏതിനെ ചോദിച്ചാലും യേശു അതിനെ ചെയ്യും. നിങ്ങൾ എന്റെ നാമത്തിൽ എന്തു യാചിച്ചാലും പിതാവു പുത്രനിൽ മഹത്വപ്പെടേണ്ടതിന്നു ഞാൻ അതിനെ ചെയ്യും യോഹ, ൧൪; ൧൩. പുത്രനിൽ പിതാവു മഹിമപ്പെടേണ്ടുന്നതിനായിട്ടു നാം ചോദിക്കുന്നതിനെല്ലാം യേശു ചെയ്യുന്നു. പിതാവിനെ മഹത്വപ്പെടുത്തുന്നതു തന്നെ ഭൂമിയിൽ തന്റെ വേല ഇപ്രകാരം സ്വൎഗ്ഗത്തിലും തന്റെ വേല ഇതുതന്നെ. "ഭൂമിയിൽ ഞാൻ നിന്നെ മഹിമപ്പെടുത്തുന്നു" എന്നു താൻ തന്റെ പിതാവിനെ നോക്കിപറഞ്ഞു. പിതാവിനെ മഹിമപ്പെടുത്തേണ്ടതിനു താൻ പരലോകമഹിമകളെ വെടിഞ്ഞു. പിതാവിനെ മഹിമപ്പെടുത്തേണ്ടതിനു താൻ കുരിശുമരം ചുമന്നു. അതേ പിതാവിനെ മഹിമപ്പെടുത്തുന്ന വിചാരം 'സ്വയവെറുപ്പ്' ആകുന്ന വഴിയിൽകൂടെ നടത്തുന്നു. കൎത്താവായ യേശു തന്നത്താൻ വെറുത്തു അടിമയിൻ സ്വഭാവമെടുത്തു കുരിശുമരണപൎയ്യന്തം തന്നത്താൻ താഴ്ത്തി ആയതുകൊണ്ടു താൻ പിതാവിനെ മഹിമപ്പെടുത്തുന്നവനായി. എന്നാൽ ഇപ്പോൾ ലോകരെല്ലാം സ്വയ ഇഷ്ടംമാത്രം പാലിച്ചുകൊണ്ടുപോരുന്നു. സ്വയ ഇഷ്ടത്തിൻപടിയുള്ള ജീവിതവും പിതാവിനെ മഹിമപ്പെടുത്തുന്ന ജീവിതവും തമ്മിൽ വ്യത്യാസമുള്ളവയാണു. ഒരുവൻ തന്നത്താൻ വെറുത്തു തന്റെ കുരിശെടുത്തു അനുദിനം യേശുവിനെ അനുഗമിക്കുമ്പോൾ അവൻ പിതാവിനെ മഹിമപ്പെടുത്തും അപ്പോൾ അവൻ ചോദിക്കുന്നതെല്ലാം അവനു കൊടുക്കപ്പെടും.

മൂന്നാമതു ക്രിസ്തുയേശുവിൽ നാം വസിച്ചാൽ നാം എന്തിനെ ചോദിച്ചാലും നമുക്കു നൽകപ്പെടും. നിങ്ങൾ എന്നിൽ വസിക്കുമെങ്കിൽ നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും ചോദിച്ചാൽ അതു നിങ്ങൾക്കു ചെയ്യപ്പെടും യോഹ, ൧൫. ൭. എന്നാൽ അവനാൽ നിങ്ങൾ ക്രിസ്തുയേശുവിൽ ഇരിക്കുന്നു. ൧കോറന്തി ൧. ൩൦. ഒരു കൈ ഒരു ദേഹത്തോടു ഇണെക്കപ്പെട്ടിരിക്കുന്നതുപോലെ സത്യ ക്രിസ്ത്യാനികളും ക്രിസ്തുവിനോടു യോജിച്ചിരിക്കുന്നു. ആ കൈക്കു വേണ്ടുന്ന ആവശ്യങ്ങളെല്ലാം ആ ദേഹം കരുതുന്നതുപോലെ ക്രിസ്തുവിൽ വസിക്കുന്ന ക്രിസ്ത്യാനികൾക്കും തങ്ങൾ ഇച്ഛിക്കുന്നതെല്ലാം ലഭിക്കും. ദേഹത്തിനു ഇഷ്ടമില്ലാത്തതു കൈ ആവശ്യപ്പെടാതെ ഇരിക്കുന്ന പ്രകാരം തന്നെ ക്രിസ്തുവിനു വെറുപ്പായിട്ടുള്ളതു ക്രിസ്ത്യാനികൾക്കും വെറുപ്പായിരിക്കും. ആയതുകൊണ്ടു ക്രിസ്തുവിൽ വസിക്കുന്നവരായാൽ നാം ചോദിക്കുന്നതെല്ലാം നമുക്കു നൽകപ്പെടും.

നാലാമതു യേശുവിന്റെ വചനങ്ങൾ നമ്മിൽ വസിക്കുമെങ്കിൽ നാം ചോദിക്കുന്നതെല്ലാം നമുക്കു നൽകപ്പെടും. 'എന്റെ വചനങ്ങൾ നിങ്ങളിൽ വസിക്കുമെങ്കിൽ നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും ചോദിച്ചാൽ അതു നിങ്ങൾക്കു ചെയ്യപ്പെടും' യോഹ; ൧൫, ൭. എന്നിൽ വസിപ്പീൻ ഞാനും നിങ്ങളിൽ വസിക്കും" എന്നു താൻ ആദ്യം പറഞ്ഞു. 'നിങ്ങൾ എന്നിലും എന്റെ വചനങ്ങൾ നിങ്ങളിലും" എന്നു ഇപ്പോൾ പറയുന്നു. താൻ നമ്മിൽ വസിക്കുന്നതും തന്റെ വചനങ്ങൾ നമ്മിൽ വസിക്കുന്നതും ഒന്നുതന്നെ. താൻ നമ്മിൽ വസിക്കുമ്പോൾ തന്റെ വചനങ്ങളെ മഹാ മുഖ്യമായി നമുക്കു ഉണൎത്തികാട്ടും. തന്റെ വചനത്താൽ നമ്മുടെ ജീവിതത്തെ പരീക്ഷിച്ചു കാണിക്കും. തന്റെ വചനത്തിൻ പടി നമ്മുടെ ജീവിതത്തെ ശരിപ്പെടുത്തും. ഇപ്രകാരം ജീവിതവും പ്രാൎത്ഥനയും കൎത്താവിന്റെ വചനത്തിൻ പ്രകാരം ശരിപ്പെടുന്നതുമാത്രം പോരാ കൎത്താവിൻ വചനം നാൾമുഴുവനിലും നമുക്കു ധ്യാനമായിരിക്കണം. അതു നമ്മുടെ മനസ്സിൽ വച്ചുംകൊണ്ടു നാം ചിന്ത ചെയ്യണം. യേശുവിൻ വചനധ്യാനത്തിൻ നിമിത്തം യേശുവിൻ ചിന്ത നമ്മിൽ ഉണ്ടാകണം. യേശു നമ്മിൽ വസിക്കുന്നു എന്നു യേശുവിൻ ചിന്ത സാക്ഷിയായിരിക്കണം. ഈ ചിന്ത യേശുവിൻ വചനധ്യാനത്താൽ മാത്രം ഉണ്ടാകും. അതിനാൽ യേശുവിൻ വചനത്താൽ ഉണ്ടാകുന്ന യേശുവിൻ ചിന്ത നമ്മിൽ ഇടവിടാതെ ഉണ്ടായിരുന്നില്ലെങ്കിൽ നമ്മുടെ പ്രാൎത്ഥന കേൾക്കപ്പെടുകയില്ല. കൎത്താവിന്റെ വചനം നമ്മിൽ വസിക്കുന്നെങ്കിൽ നാം ചോദിക്കുന്നതെല്ലാം നമുക്കു നൽകപ്പെടും.

അഞ്ചാമതു നാം ചോദിക്കുന്നതു നമുക്കു നൽകപ്പെടേണ്ടുന്നതിനു നാം ഫലം പുറപ്പെടുവിക്കയും നമ്മുടെ ഫലം നിലനില്ക്കയും വേണം. "നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു എന്തു യാചിച്ചാലും അവൻ നിങ്ങൾക്കു തരുവാനായിട്ടു, നിങ്ങൾ പോയി ഫലം കായ്ക്കുണ്ടുന്നതിനും നിങ്ങളുടെ ഫലം നിലനില്ക്കുണ്ടുന്നതിനും ഞാൻ നിങ്ങളെ ആക്കിവെച്ചിരിക്കുന്നു" യോഹ: ൧൫, ൧൬. ഈ അദ്ധ്യായത്തിൽ ആദ്യം ഒരു പ്രാവശ്യം യേശു ഫലത്തെപറ്റി പറഞ്ഞു. അതു യേശുവിൽ വസിച്ചുംകൊണ്ടു കൊടുക്കേണ്ടതായ ഫലം അതു ജീവിതത്തിൽ കൊടുക്കവേണ്ടിയ ഫലം ഇപ്പോൾ താൻ 'നിങ്ങൾ പുറപ്പെട്ടുപോയി ഫലം പുറപ്പെടുവിപ്പീൻ' എന്നു കല്പിക്കുന്നു. സുവിശേഷവേലയെ ചെയ്യുമ്പോൾ എല്ലാം ഇപ്രകാരം തന്നെ. യേശുവിന്റെ ആശ്ചൎയ്യമായ അൻപിനേയും അതിശയമായ രക്ഷിപ്പിനേയുംകുറിച്ചു സകല ജനങ്ങളേയും അറിയിക്കേണ്ട ചുമതല എല്ലാ വിശ്വാസികൾക്കും ഉണ്ടു. എന്നാൽ ആയതു പല പ്രകാരത്തിൽ ആകുന്നു. അതു ഒരുത്തൻ പ്രാൎത്ഥനയാലും ഒരുത്തൻ ഉപദേശത്താലും ഒരുത്തൻ രഹസ്യഗുണദോഷങ്ങളാലും ഒരുത്തൻ ദൃഷ്ടാന്തങ്ങളാലും ഇങ്ങനെ പല പ്രകാരത്തിൽ എല്ലാ വിശ്വാസികളും കൎത്താവിനു വേല ചെയ്യുന്നവരായി തീരണം. അല്ലാതെ ചില മുറി ഉപദേഷ്ടാക്കളെപ്പോലെ താലന്തുകളുടെ ഉപമയേയും വേറെ ചില വാക്യങ്ങളെയും കണ്ടുംകൊണ്ടു അധികാരമൊ ഒന്നും കൂടാതെ സഭകളിൽ ഉപദേശിപ്പാനായിട്ടു ഒരുത്തനേയും അനുവദിക്കപ്പെട്ടിട്ടില്ല. എബ്രാ: ൫, ൪. എന്നുവരികിലും ഓരോരുത്തൻ അവനവന്റെ സ്ഥിതിക്കും സ്ഥാനത്തിനും തക്കവണ്ണം മേൽപ

റഞ്ഞതുപോലെ അവനവനു കഴിയുന്ന വിധത്തിൽ വേല ചെയ്യേണ്ടതു ക്രിസ്തീയ ധർമ്മമാകുന്നു. അങ്ങിനെ ചെയ്യുന്നവരിൽ ക്രിസ്തുവിനു വിശേഷമായി സ്നേഹം വർദ്ധിക്കും. ഇങ്ങനെ ചെയ്യുന്ന സമയത്തിൽ നമുക്കു ഉപദ്രവങ്ങളും കഷ്ടതകളും നേരിട്ടേക്കാം. ഇവയിൽ ഒന്നിലും നാം അധൈര്യപ്പെടാതെ വിശ്വാസത്തോടുകൂടെ പ്രാർത്ഥിക്കണം. യേശുവിൽ നാമമഹിമയ്ക്കും ആത്മാക്കളുടെ രക്ഷയ്ക്കും ആയി എന്തിനെ ചോദിച്ചാലും അതു നമുക്കു ചെയ്യപ്പെടും. വേലയിൽ ഉത്സാഹമില്ലാത്തവർക്കു പ്രാർത്ഥനയിൽ ഉത്സാഹം ഉണ്ടാകയില്ല. അതിനാൽ ഫലം പുറപ്പെടുവിക്കുന്നവരായി വിശ്വാസത്തോടെ പ്രാർത്ഥിക്ക, നിങ്ങൾ ചോദിക്കുന്നതെല്ലാം നിങ്ങൾക്കു നൽകപ്പെടും.

ആറാമതു യേശുവിൻ നാമത്തിൽ പിതാവിനോടു ഏതു കാര്യങ്ങളെ ചോദിച്ചാലും താൻ അതിനെ ചെയ്യും. മുമ്പു യേശു തന്റെ നാമത്തിൽ തന്നോടു ചോദിപ്പിൻ എന്നു കല്പിച്ചു. ഇപ്പോൾ തന്റെ നാമത്തിൽ പിതാവിനോടു ചോദിപ്പീൻ എന്നു പറയുന്നു. "സത്യമായിട്ടു സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടു ഏതിനെയെങ്കിലും ചോദിച്ചാൽ അവൻ നിങ്ങൾക്കു തരും" ഇത്രത്തോളം നിങ്ങൾ എന്റെ നാമത്തിൽ ഒന്നും ചോദിച്ചിട്ടില്ല. ചോദിപ്പീൻ അപ്പോൾ നിങ്ങളുടെ സന്തോഷം പരിപൂർണ്ണമായിരിക്കേണ്ടുന്നതിനു നിങ്ങൾക്കു ലഭിക്കും, യോഹ: ൧൬; ൨൩—൨൪. യേശു പ്രാർത്ഥനയെക്കുറിച്ചു പറഞ്ഞ അവസാനവാക്യം ഇതുതന്നെ. ഭൂലോകത്തിലിരുന്നു പ്രാർത്ഥിക്കുന്ന വിശ്വാസി ക്രിസ്തുവിൻ നാമത്തിൽ പിതാവിനോടു ഏതിനെ ചോദിച്ചാലും എന്നു പറയുന്നു. യേശുവിൻ നാമം പരലോകത്തിൽ മഹാ മേന്മയേറിയതാകുന്നു. എല്ലാ നാമത്തിനും മേലായ നാമം ഇതുതന്നെ. ഇതു പിതാവിനു ഇഷ്ടമായ നാമം, പിതാവിൻ കാഴ്ചയിൽ വളരെ വിലയേറിയതു, ആ നാമത്തിൽ ഏതിനെ ചോദിച്ചാലും പിതാവു അതിനെ ചെയ്യും. ശിഷ്യന്മാർ പെന്തിക്കൊസ്തു ദിവസത്തിൽ യേശുവിൻ നാമത്തിൽ പരിശുദ്ധാത്മാവിനെ കൈക്കൊണ്ടു യോഹ: ൧൪, ൨൬. ഇപ്രകാരം യേശുക്രിസ്തു തന്റെ അവസാനരാത്രിയിൽ 'ഏതിനെ ചോദിച്ചാലും തരപ്പെടും എന്നു അഞ്ചു പ്രാവശ്യം പറഞ്ഞിരിക്കുന്നു.

ആയതുകൊണ്ടു പ്രാർത്ഥനയാൽ ദൈവതിരുസന്നിധിയിൽ അടുത്തുചെന്നു തന്റെ കരുണയുടെ നീർപ്പുഴയിലെ ജീവവെള്ളത്തെ പാനം ചെയ്തു നിങ്ങളുടെ ആത്മാക്കളെ തൃപ്തിപ്പെടുത്തുവാൻ ആശ്വസിപ്പിക്കുന്നവനായ റൂഹായുടെ വെളിവു സകലർക്കും ഉണ്ടാകുവാനായിട്ടു പ്രാർത്ഥനയോടുകൂടെ തല്ക്കാലം വിരമിക്കുന്നു.

റി. വി. ജോൺ.

---

## ആറനാട്ടു പള്ളിയുടെ സങ്കടം.

ബഹുമാനപ്പെട്ട പ്രിയ പത്രികെ മലങ്കരയിലെ എന്റെ ജനനി- സഹോദരി മുതലായവരുടെ ഇടയിൽ ഓരോരോ വേദവിപരീതങ്ങളാൽ വരുന്നതായ അജ്ഞാനാന്ധകാരത്താലും അന്യോന്യ ശണ്ഠകളാലും വരുന്ന ദോഷാരോപത്തിന്റെ അനിഷ്ടഫലങ്ങളെ നിവാരണം ചെയ്തുകൊണ്ടിരിക്കുന്ന ഒരു യൌവ്വനയുക്തയാണു നീ എന്നുള്ളതു പൊതുജനസമ്മതവും വാസ്തവും ആണ്.

എന്റെ കാര്യത്തെപ്പറ്റി നിനക്കു അറിവുണ്ടെങ്കിലും നാളതുദിവസംവരെ നിന്നോടു ഒരു സംഭാഷണം ചെയ്യണമെന്നു അന്തരംഗത്തിൽ അത്യാഗ്രഹം വർദ്ധിച്ചിരുന്നാറെയും എന്റെ ഏഴരശനികാലമായതിനാലും കഷ്ടകാലം ദീർഘിച്ചിരിക്കുന്നതുകൊണ്ടും ഇതേവരെ സാധിച്ചില്ലാ. എങ്കിലും എന്റെ തങ്കമെ നിന്നോടു എന്റെ പരമാർത്ഥം ഇപ്പോൾ വിവരിക്കുന്നതിനെ എന്റെ എല്ലാ സഹോദരികളുടെ ഇടയിലും മറ്റും പ്രസ്താവിക്കയും ആ പ്രസ്താവനയെ എല്ലാവരും കാണുകയും കേൾക്കയും ചെയ്യണമെന്നു ഞാൻ അപേക്ഷിക്കുന്നു. എന്റെ പേർ ആറനാട്ടു പള്ളി എന്നാണു. എന്റെ മാതാവു വെണ്മണി പള്ളി ആണു. മാതാവിനെപ്പോലെയും സഹോദരികളെപ്പോലെയും ഉള്ള കീർത്തി സൌന്ദര്യാദിഗുണങ്ങൾ ഇ

നിക്കു ഇപ്പോൾ വന്നിട്ടില്ലാ. എന്റെ സ്വാധീനത്തിൽ ൨൦ വീട്ടുകാർ മാത്രമെ ഉള്ളൂ. ഇതിനെ വൎദ്ധിപ്പിച്ചുതരുന്നതിലേക്കായി സർവ്വശക്തനോടു (മിനിട്ടു) തോറും പ്രാൎത്ഥിക്കുന്നുമുണ്ടു. പ്രസ്തുതവീട്ടുകാൎക്കു എന്നിൽ യാതൊരു അഭക്തിയുമില്ല. എന്നാലും അഭക്തിയുള്ളവരും ഇതിൽ ഇല്ലെന്നില്ലാ എങ്കിലും മാതാവായ വെണ്മണിയെപ്പോലെ എന്നെ അലങ്കാരഭൂഷിതയാക്കുന്നതിനു ടി വീട്ടുകാരാൽ മതിയാകയില്ലെന്നുള്ള വിവരം ഞാൻ പറഞ്ഞറിയിക്കണമെന്നില്ലല്ലൊ. എന്റെ അമ്മ പ്രസവിച്ചിട്ടു മൂന്നനാച്ച പുത്രികൾ ഉണ്ടു. അതിൽ ഒന്നു രണ്ടു തോന്നിയവാസമായി നടക്കുകയാണു. ഞാൻ വൃത്തിയായും അലങ്കാരമായും ഇരിക്കാത്തതിനാൽ മാതാവും സഹോദരിയും കൂടെക്കൂടെ ശാസിക്കുന്നുമുണ്ടു. ഇനിക്കിപ്പോൾ ആറുവയസ്സുണ്ടു. അതിനിടക്കു ഒരുദിവസംപോലും വസ്ത്രാലങ്കാരമായൊ ഭൂഷണാലങ്കാരമായൊ ഇരുന്നിട്ടില്ലാ. ഇനിക്കു ആയതിനു ഇച്ഛയും ഉണ്ടു. അതിനു എന്താണു നിവൃത്തി. അസാദ്ധ്യമായുള്ളതിലാശവെച്ചാൽ അസഹ്യമായുള്ളൊരു ദുഃഖമുണ്ടാം. കരത്തിൽ വേണം ശശിയെന്നു ബാലൻ കരഞ്ഞുകൊണ്ടാലടിതന്നെ കൊള്ളും എന്നു വിചാരിച്ചു അടങ്ങിയിരിക്കയാണു. എന്റെ സഹോദരികൾ എല്ലാവരും സുന്ദരികളായിരിക്കുന്നതിനെ കാണുമ്പോൾ എന്റെ മനോവേദനയുടെ നീളവും വീതിയും അളന്നു കുറിക്കുന്നതിനു മലയാളത്തുള്ള സർവ്വജ്ഞന്മാരിൽ പ്രധാനിയായിരുന്ന വ്യാഘ്രാം നമ്പ്ര സർവ്വെയിക്കുപോലും അസാദ്ധ്യമായിട്ടുള്ളതാണു. എന്റെ പണിവകയ്ക്കു തരാമെന്നു നിശ്ചയിച്ചിരിക്കുന്ന മുതലിനെ തരാതെ ഇരുന്നാൽ ഇനിക്കു വേദനക്കു കുറവുണ്ടാകുമൊ. വിശക്കുമ്പോൾ ഭക്ഷണം തരാത്തവരായ എന്റെ മക്കളുടെ സ്ഥിതി വിചാരിക്കുമ്പോൾ എന്റെ മനസ്താപം വിസ്തീൎണ്ണമാകുന്നതെയുള്ളൂ. എന്റെ മക്കൾ വസ്ത്രഭൂഷണാദികളാൽ അലംകൃതരായിരിക്കയും ഞാൻ നഗ്നവേഷത്തോടുകൂടി ഇരിക്കുകയും ചെയ്താൽ മക്കൾക്കു എന്തുമാത്രം ബഹുമതി ഉണ്ടാകും. എന്റെ ഇരിപ്പു ഏററവും ശോചനീയമായിരിക്കുന്നു എന്നു ഇതരമതക്കാരും ആക്ഷേപിക്കുന്നു. വന്ദ്യപിതാക്കൾ ഒരുത്തരും ഇതേവരെ എന്നെ കണ്ടിട്ടില്ലാ. ഒരിക്കൽ എങ്കിലും എന്നെ കണ്ടിരുന്നെങ്കിൽ എന്റെ ഈ സംഭാഷണത്തിനു പ്രഥമസാക്ഷിയായിത്തീരുമായിരുന്നു. എന്റെ മക്കൾക്കു മനഃപൂൎവ്വമായ വിരോധം എന്നോടില്ല. സന്തോഷമെയൊള്ളൂ. അതിന്നനുരൂപമായി ഒന്നും ചെയ്യുകാണുന്നുമില്ലാ. പ്രവൃത്തിയില്ലാത്ത വിശ്വാസം ചത്തതാകുന്നു. എന്നെ ഭരിക്കുന്ന ബ: കൊച്ചുപട്ടക്കാരൻ ഇനിക്കുവേണ്ടി ബുദ്ധിമുട്ടുകയും ശ്രദ്ധ മേൽക്കുമേൽ വൎദ്ധിപ്പിച്ചുവരികയും ചെയ്യുന്നു. എന്നാൽ അതു ഫലപ്രദമായി തീരാത്തതു എന്റെ മക്കളുടെ ഉത്സാഹക്കുറവു ആണു.

എന്റെ മക്കളിൽ അധികാരി എന്നു ഒരു പിശാചു എല്ലാവരേയും ബാധിക്കുന്നുണ്ടു. കലഹകാരൻ പിശാചു രണ്ടുമൂന്നു പ്രാവശ്യം അവരുടെ ഇടയിൽ കടന്നുവന്നു എന്റെ പ്രാൎത്ഥനയാൽ യഹോവാ അതിനെ ശാസിച്ചുവിട്ടു. കൈസ്ഥാനവുംമററും ഭരിച്ചു സർവീസു ഇല്ലാത്തതുകൊണ്ടായിരിക്കാം ബാലയായ എന്നെ ഭരിപ്പാൻ ആരംഭിച്ചപ്പോൾ പിശാചുകൾ അവരുടെ ബുദ്ധിയെ ഭ്രമിപ്പിക്കുന്നതു എന്റെ സഹോദരികളെക്കാൾ ഞാനും താണവളല്ലാ ഉത്സാഹമുണ്ടെങ്കിൽ അവരെക്കാൾ സുന്ദരിയായിരിക്കുമെന്നു എന്റെ മക്കൾ എല്ലാവരും പഠിക്കട്ടെ.

എന്റെ മക്കൾ വിരുദ്ധംകൂടാതെ എന്നെ അലങ്കരിക്കുന്ന പക്ഷം ഞാനു സുന്ദരിതന്നെ ആയിരിക്കും. ഞാൻ ബാലയും എന്റെ മക്കൾ പരിചയം ഇല്ലാത്തവരും ആകയാൽ എന്നെ നന്നാക്കിയാൽ ഞാൻ സുന്ദരിയാകുമെന്നു ഇനിക്കു ആശയുണ്ടെങ്കിലും എന്റെ മക്കളുടെ ദ്രവ്യക്കുറവും അതിന്റെകൂടെ ഉത്സാഹക്കുറവും ഇങ്ങനെ രണ്ടു കുറവുംകൂടി കാണുമ്പോൾ ഇനിക്കു സഹിച്ചുകൂടാ.

ഞായറാഴ്ചയും പെരുനാളും എന്റെ മക്കൾ എല്ലാവരും അത്ര ശരിയായി ആചരിക്കുന്നില്ലാ. എന്നെ നഗ്നവേഷത്തിൽ ഇട്ടേക്കാതെ എന്റെ പണി മുഴുവനും താമസിയാതെ നടത്തി വന്ദ്യ പിതാക്കന്മാരെയും എന്റെ അടുക്കലേക്കു വരുത്തുന്നതിനു എന്റെ പത്രികകുഞ്ഞെ നീ ഒരു നല്ല ശിപാൎശി ചെയ്യണേ. ഞാനും നീയുമായി പ്രഥമസംഭാഷണമാണെ ഇതു. അതുകൊണ്ടു എന്നെ മടിപ്പിക്കരുതെ.

എന്റെ പ്രിയപ്പെട്ട മക്കളെ എന്നെ ഇങ്ങനെ നഗ്നവേഷത്തിൽ ഇട്ടേക്കരുതെ. ദൈവത്തിൽ നിങ്ങൾക്കു കഠിനമായ ശിക്ഷ ഉണ്ടാകുമെ. ദൈവത്തിന്റെ ഭവനം പ്രാൎത്ഥനാലയം എന്നാൽ ഇപ്പോൾ കള്ളന്മാരുടെ മാത്രമല്ലാ കാടന്മാരുടെയും വാസസ്ഥലം ആയി തീൎന്നിരിക്കുന്നു.

ഈ പത്രിക ഇതിനു മുൻപു വല്ല ശിപാൎശിയും ഇനിക്കുവേണ്ടി ചെയ്തിട്ടുണ്ടൊ- ഇല്ലില്ലാ- ഇപ്പോൾ പറയുന്ന ഗുണദോഷം കേട്ടാൽ പോരാ പ്രവൃത്തിക്കയും വേണം. കൎത്താവിന്റെ ഭവനമാകുന്ന എന്നെ ദുഷിപ്പിക്കുന്ന പക്ഷം സൈന്യങ്ങളുടെ യഹോവാ നിങ്ങളെ ശിക്ഷിക്കും സംശയമില്ലാ. നിങ്ങൾ എന്നെ ഉപേക്ഷിച്ചാൽ ദൈവം നിങ്ങളെ ഉപേക്ഷിക്കും. അതുകൊണ്ടു നിങ്ങൾ എന്നെ വസ്ത്രാലങ്കാര ഭൂഷിതയാക്കി അലങ്കരിക്കുവാൻ നിങ്ങൾ ക്ഷണം ഉത്സാഹിക്കണം. ഞാൻ മഴയും കാറ്റും നിന്ദ്യ ജന്തുക്കളാലുള്ള ഉപദ്രവവും ഏല്ക്കുന്നതും നിങ്ങൾ കാണുന്നില്ലെ. മുൻപിൽ കുത്തുന്ന കാള പുറകിൽ തൊഴിക്കും.

സത്യ യാക്കോബായക്കാരായ എന്റെ മക്കളെ എന്റെ യൌവ്വനത്തിൽ എന്നെ ദുഃഖിപ്പിക്കാതെ ഈ ഗുണദോഷം നല്ലപോലെ കേട്ടു പ്രവൃത്തിക്കണെ എന്നു ഓൎപ്പിച്ചുകൊള്ളുന്നു.

ജി. കെ. ഗി.

---

## സെഹിയോൻ കുമാരി.

"ക്രിസ്തുവെ! സെഹിയോൻ കുമാരി നിനക്കു തിരിഞ്ഞെടുക്കപ്പെട്ട ഭാൎയ്യയാകുന്നു"

സെഹിയോൻകുമാരി ഒരു പുതിയ സ്ത്രീരത്നമാകുന്നു. അവൾ സുകൃതമുള്ളവളും, പാതിവ്രത്യമുള്ളവളും, ശുദ്ധമുള്ളവളും ആകുന്നു. അതുകൊണ്ടല്ലയൊ, അവളുടെ പ്രിയൻ അവളെ ഭാൎയ്യയായിട്ടു തിരിഞ്ഞെടുത്തിരിക്കുന്നതു. അവളുടെ പ്രിയൻ (ക്രിസ്തു) അവളെ (സഭയെ) വളരെ സ്നേഹിക്കുന്നു. അവളുടെ പ്രിയൻ അവളുടെ നേരെ സന്തോഷത്തോടും, മന്ദസ്മിതത്തോടും കൂടി നോക്കുന്നു. അവളുടെ പ്രിയൻ അവളെ "സ്ത്രീകളിൽ അതിസുന്ദരി" എന്നു കണക്കിട്ടിരിക്കുന്നു. അങ്ങനെതന്നെ അവൾ സുന്ദരിയാകുന്നു. അവളുടെ ഭൎത്താവിനു ഏറ്റവും സ്നേഹിക്കപ്പെട്ടതായിട്ടാരുള്ളുവൊ, ആയതു "സെഹിയോൻ കുമാരി"യാകുന്നു.

ഹാ! എന്തു സന്തോഷം. ഇതാ "അവൾ വനത്തിൽ തന്റെ പ്രിയന്റെ മേൽ ചാരികൊണ്ടു കരേറിവരുന്നു? (പാട്ടുകൾ ൮. ൫) സെഹിയോൻ കുമാരി തന്റെ ഭൎത്താവിന്റെ സ്നേഹത്താൽ പരവശയായിരിക്കുന്നു. അവളുടെഭൎത്താവു അവളെ നിഷ്കളങ്കമായി സ്നേഹിക്കുന്നു. അവളും അപ്രകാരംതന്നെ തന്റെ ഭൎത്താവിനെ സ്നേഹിക്കുന്നു. "ആൎയ്യപുത്രാ നീ എന്റെ പ്രിയനും, എന്റെ സ്നേഹിതനും ആകുന്നു" എന്നു അവൾ എപ്പോഴും തന്റെ ഭൎത്താവിനോടു പറഞ്ഞുകൊണ്ടിരിക്കുന്നു. അവൾക്കു ദുഃഖമൊ, വ്യാകുലമൊ ആപത്തൊ ഒന്നും ഉണ്ടാകുവാൻ അവളുടെ പ്രിയൻ സമ്മതിക്കയില്ല. അവളുടെ കണ്ണുനീരുകളെ എല്ലാം അവളുടെ പ്രിയൻ തുടച്ചുകളയുന്നു. അവൾ രാജപുത്രിയാകുന്നു. അവളുടെ ഭൎത്താവു അവളുടെ ഗുണങ്ങളെ ഇപ്രകാരം വൎണ്ണിക്കുന്നു.

"എന്റെ പ്രിയയെ! നീ തിൎസാ എന്നപോലെ സൌന്ദൎയ്യവും, ഊൎശ്ലേം എന്നപോലെ ഭംഗിയും, കൊടികളോടുകൂടിയ സൈന്യം എന്നപോലെ ഭയങ്കരവുമുള്ളവൾ ആകുന്നു" (പാട്ടു- ൬. ൪) അവളുടെ പ്രിയൻ അവളെ സ്ത്രീകളിൽ അഗ്രഗണ്യയാക്കിയിരിക്കുന്നു. അവളുടെ പ്രിയനവളുടെമേൽ ഉള്ള അനുരാഗം ഹാ! ഞാൻ എങ്ങനെ വൎണ്ണിക്കുന്നു!!

അവളുടെ ഭൎത്താവിന്റെ മേൽ അവൾ ചാരികൊണ്ടു വരുന്നതു കാണുമ്പോൾ സ്വൎഗ്ഗസേനകൾ സന്തോഷത്താലും അതിശയത്താലും മഗ്നരായി നിന്നുപോകുന്നു. കാഴ്ചയുള്ള കണ്ണുകൊണ്ടു നോക്കുന്നവൎക്കെല്ലാം ഇതു മഹാ വിസ്മയം തന്നെ. അന്ധതയേറിയ ലോകം ഇതിനെ കാണുന്നില്ല. ഇതിനെക്കുറിച്ചൊന്നും അറിയുന്നതും ഇല്ല. എങ്കിലും മശിഹായുടെ ഭാൎയ്യയാകുന്ന സെഹിയോൻ കുമാരിയുടെ (സഭയുടെ) വിശേഷങ്ങളെക്കുറിച്ചു നമുക്കു ഇന്നു വിചാരിക്കാം.

സെഹിയോൻകുമാരി, എല്ലാപ്രകാരത്തിൽ നോക്കിയാലും അത്ഭുതപ്പെടത്തക്കവൾ തന്നെ. അവൾ രാജപുത്രി എന്നു പറഞ്ഞിരിക്കുന്നതു രാജാക്കന്മാരുടെ രാജാവിന്റെ പുത്രി എന്നാകുന്നു. അവളുടെ പിതാവൊ, അതു സ്വർഗ്ഗത്തിന്റെ കർത്താവാകുന്നു. അവൾ ദൈവത്തിൽനിന്നു ജനിച്ചവളും, സ്വർഗ്ഗം അവളുടെ സ്വദേശവും ആകുന്നു. അവളുടെ ഉടുപ്പിൽ അവൾ മഹത്വമുള്ളവൾ ആകുന്നു. അവൾ കുഞ്ഞാടിന്റെ രക്തത്തിൽ അലക്കി വെള്ള ഉടുപ്പുകൊണ്ടു അലങ്കരിക്കപ്പെട്ടിരിക്കുന്നു. അവൾ സൂര്യനെ ധരിച്ചിരിക്കുന്നു. അവളുടെ തലമേൽ പന്ത്രണ്ടു നക്ഷത്രങ്ങളുടെ കിരീടവും ഉണ്ടു. അവളുടെ ഭക്ഷണം അതിശയമാകുന്നു. ലോകമെല്ലാം വിചാരിച്ചാൽ അവൾക്കൊരു ഭക്ഷണം കൊടുപ്പാൻ കഴികയില്ല. അവളുടെ ഭക്ഷണം സ്വർഗ്ഗത്തിൽനിന്നു വരണം. ദൈവത്തിന്റെ അപ്പം അല്ലാതെ അവളെ തൃപ്തിപ്പെടുത്തുകയില്ല. അവളുടെ ഭാഷയ്ക്കു പ്രത്യേകം ഉണ്ടു. ഭൂമിയിൽനിന്നു വീണ്ടുകൊള്ളപ്പെട്ടവർക്കൊഴികെ ആർക്കും അവളുടെ ഭാഷ തിരിച്ചറിവാനൊ അവളുടെ പാട്ടു പഠിപ്പാനൊ വഹിയാ. അവളുടെ തിരഞ്ഞെടുപ്പിനും വിശേഷം ഉണ്ടു. ഈ ലോകത്തിന്റെ ഇമ്പങ്ങളെയും മായയേയും അവൾ തിരഞ്ഞെടുക്കുകയില്ല. അവളുടെ "ഭർത്താവ്" അവളുടെ ഓഹരി എന്നു അവൾ പറയുന്നു. അവളുടെ ധൈര്യവും അതിശയിക്കത്തക്കതു തന്നെ.

എന്നാൽ സെഹിയോൻ കുമാരി ഇപ്പോൾ എവിടെയാകുന്നു. അവൾ വനത്തിൽ അത്രെ. എന്നും ഇവിടെ ഇരിക്കയില്ല. ഇപ്പോൾ ഈ ലോകത്തിൽ നിന്നു സ്വർഗ്ഗത്തിലേക്കുള്ള നമ്മുടെ പരദേശയാത്രയിൽ ഉപദ്രവവും പരീക്ഷയും പ്രയാസവും ഉണ്ടു. ആപത്തില്ലാത്തവരും സമ്പത്തുള്ളവരും ഭാഗ്യവാന്മാർ എന്നു ലോകം പറയുന്നു. എന്നാൽ ഇതു തെറ്റാകുന്നു. ഈ തെറ്റിനെ ഇനിയും ലോകം മനസ്സിൽ ആക്കാതിരിക്കുന്നതെന്തുകൊണ്ടൊ ആർക്കറിയാം.

സെഹിയോൻകുമാരി തന്റെ പ്രിയന്റെ മേൽ ചാരികൊണ്ടു കരേറിവരികയാകുന്നു. ഉയർന്നു തന്നെ അവൾ വരുന്നു. ജലപ്രളയത്തിനു മുമ്പു ചുരുക്കം. നോഹ രക്ഷപെട്ടതിനു പിന്നാലേയും, അബ്രഹാമിനു പിന്നാലെയും ക്രമേണ കൂടിവന്നു. ഇസ്രായേൽ ജനം പെരുകി. എന്നാൽ പ്രത്യേകമായി സെഹിയോൻകുമാരിയുടെ (സഭയുടെ) ഭർത്താവായ മിശിഹാ സ്വർഗ്ഗത്തിൽനിന്നു വന്നതു മുതൽ എന്തു മാത്രം കരേറിവന്നിരിക്കുന്നു. കടശിയിൽ ലോകത്തിൽനിന്നു മുഴുവനായി കരേറും. ഇനി എങ്കിലും നാം ഉണരപ്പെടേണ്ടതാകുന്നു. മനസ്സുതിരിയപ്പെടാത്തവർ ഓരോരുവനും മരണത്തിൽനിന്നു ജീവങ്കലേക്കും അന്ധകാരത്തിൽ നിന്നു വെളിച്ചത്തിലേക്കും വരേണ്ടതാകുന്നു. വീണ്ടുംജനിക്കപ്പെട്ടവർ ദിവസവും കൃപയിൽ വളരണം. ബലഹീനതയിൽനിന്നു ബലത്തിലേക്കും, ദുഃഖത്തിൽനിന്നു സന്തോഷത്തിലേക്കും, ഭയത്തിൽനിന്നു ശരണത്തിലേക്കും, സംശയത്തിൽനിന്നു രക്ഷയുടെ നിശ്ചയത്തിലേക്കും കരേറിവരുവിൻ.

സെഹിയോൻകുമാരി ഇപ്രകാരം തന്റെ പ്രിയന്റെമേൽ ചാരികൊണ്ടു കരേറിവരുന്നതു അതിശയിക്കത്തക്ക ഒരു രഹസ്യബലം ആകുന്നു. അവൾ തന്റെ പ്രിയന്റെ കഷ്ടാനുഭവത്തിലും മരണത്തിലും ചാരുന്നു. അവൾ തന്റെ പ്രിയന്റെ രക്തം മതിയായ സമാധാനം എന്നറിയുന്നതിനാൽ തന്നിൽ ചാരുന്നു. അവൾ തന്റെ പ്രിയന്റെ രക്തം മതിയായ സമാധാനം എന്നറിയുന്നതിനാൽ തന്നിൽ ചാരുന്നു. അവൾ തന്റെ പ്രിയന്റെ ജ്ഞാനത്തിൽ ചാരുന്നു. അവൾ തന്റെ പ്രിയന്റെ സ്നേഹത്തിൻ മടിയിൽ ചാരുന്നു. അവൾ സ്നേഹംകൊണ്ടു പരവശയായിട്ടു അവളുടെ പ്രിയന്റെ മേൽ ചാരുന്നു.

ഇങ്ങനെ നാനാപ്രകാരത്തിൽ നോക്കിയാലും മിശിഹാ സെഹിയോൻ കുമാരിയുടെ പ്രിയൻ തന്നെ. ഇപ്രകാരമുള്ള ദമ്പതികൾ എവിടെ ഉണ്ടു? ഇത്രമാത്രം മഹത്വം ധരിച്ചിരിക്കുന്ന പ്രിയനെ സെഹിയോൻകുമാരിക്കല്ലാതെ ആർക്കു ലഭിക്കും? ഇനി അവൾക്കു ആരെ പേടിക്കണം?

അവളുടെ പ്രിയന്റെ മധുരമേറിയ ശബ്ദം അവൾ കേൾക്കുമ്പോൾ അവൾ സ്നേഹപാരവശ്യത്താൽ മതിമറന്നുപോകുന്നു.

കുമാരീ! അതാ നിന്റെ പ്രിയൻ വാതുക്കൽ മുട്ടികൊണ്ടു നിന്നെ വിളിക്കുന്നു. എന്റെ സഹോദരിയെ, എന്റെ പ്രിയയെ, എന്റെ പ്രാവെ, എന്റെ അ

ശുദ്ധിപ്പെടാത്തവളെ എനിക്കു തുറക്ക എന്നു പറഞ്ഞുകൊണ്ടു വിളിക്കുന്നു. അതാ അവൻ വാതുക്കൽ മുട്ടികൊണ്ടു നില്ക്കുന്നു. കുമാരി! നീ ഉറങ്ങുകയാകുന്നുവൊ? ഹാ! നിന്റെ പ്രിയന്റെ ശിരസ്സു മഞ്ഞുകൊണ്ടും, അവന്റെ രോമങ്ങൾ രാത്രിയിലെ തുള്ളികൾകൊണ്ടും നിറഞ്ഞിരിക്കുന്നു. നീ എനിയും നിന്റെ പ്രിയനു തുറക്കാതിരിക്കുന്നതു എന്തുകൊണ്ടു. നിന്റെ ഉറക്കം നിമിത്തം നിന്റെ പ്രിയൻ നിന്നെ വിട്ടുപൊയ്ക്കളഞ്ഞില്ലെ. ഇതു നിനക്കു ഇച്ഛാഭംഗത്തിനു ഇടയായില്ലെ. എനിയും നീ മൌനമായിരിക്കാതെ നിന്റെ പ്രിയനെ അന്വേഷിക്കുക. നിനക്കു വേണ്ടിയല്ലയൊ കുമാരി അവൻ ഇപ്രകാരം കഷ്ടപ്പെടുന്നതു. പകൽസമയത്തെ വെയിലും, രാത്രിയിലെ ശീതവും, മറ്റു കഷ്ടപ്പാടുകളും അനുഭവിച്ചുകൊണ്ടു യോർദ്ദാൻ നദിയുടെ തീരത്തിലും, യഹൂദിയാ ദേശത്തിലും ചുറ്റിനടന്നു കൊണ്ടു നിന്റെ പ്രിയൻ പോകുന്നതു നീ കാണുന്നില്ലയൊ കുമാരി! നിന്നെക്കുറിച്ചു അവനുള്ള സ്നേഹം എത്ര വലിയതാകുന്നു.

അറുപതു രാജസ്ത്രീകളും, എൺപതു വെപ്പാട്ടികളും എണ്ണമില്ലാത്ത കന്യകമാരും ഉണ്ടു. എന്റെ പ്രാവും എന്റെ അശുദ്ധപ്പെടാത്തവളും ഒരുത്തിമാത്രമെയുള്ളു, എന്നു നിന്റെ പ്രിയൻ പറയുന്നതു നിന്നെക്കുറിച്ചല്ലയൊ കുമാരി! ഹാ! ഇപ്രകാരം കോമളനായ ഒരു പ്രിയനെ കിട്ടിയ നീ എന്തു ഭാഗ്യവതി.

കർത്താവും ദൈവവും ആയവൻ സെഹിയോൻകുമാരിയെ വിവാഹം കഴിച്ചിരിക്കുന്നു. അതിനാൽ അന്യ പുരുഷന്മാർ അവളെ തൊട്ടുകൂടാ! അവൾ അവളുടെ ഭാഗ്യത്തെ ഓർത്തു തന്റെ ഭർത്താവിനെ വന്ദിക്കുന്നു! പാപപ്പെട്ടവളായിരുന്ന സെഹിയോൻകുമാരി മിശിഹായുടെ ഭാര്യയായിതീർന്നപ്പോൾ ഹാ! അവൾ ലോകത്തിൽ ഉള്ള സകല സ്ത്രീരത്നങ്ങളിൽവെച്ചും സുന്ദരിയായിതീർന്നു. അവളുടെ ഭർത്താവു അവൾക്കു വിശിഷ്ടമേറിയ അങ്കിയെയും, ശോഭയേറിയ ആഭരണങ്ങളേയും ഉണ്ടാക്കികൊടുത്തിരിക്കുന്നു. സെഹിയോൻകുമാരി രാജരാജന്റെ ഭാര്യയായതുകൊണ്ടു എല്ലാവരും സന്തോഷിപ്പിൻ! സ്വർഗ്ഗസേനകളെ നിങ്ങളും സന്തോഷിപ്പിൻ! ആകാശമെ, ഭൂമിയെ, സൂര്യചന്ദ്രനക്ഷത്രങ്ങളെ, നിങ്ങളും സന്തോഷിപ്പിൻ! ഭൂതഗണങ്ങളെ, നിങ്ങൾ എന്തിനു അസൂയപ്പെടുന്നു! നിങ്ങളും സന്തോഷിപ്പിൻ! ഹാ! സന്തോഷം! മഹാ സന്തോഷം! അയ്യോ! കഷ്ടം. ഈ സന്തോഷ മദ്ധ്യെ സെഹിയോൻ കുമാരി ഇങ്ങിനെ പതംപറഞ്ഞു നിലവിളിക്കുന്നതു എന്തിനു? ഹാ! ഇതെന്താണെന്നറിവാൻ വൈകിയല്ലൊ. കുമാരി! കരയരുതെ!.

കെ. എം. പൌലൂസ്

---

## ഒരു മറുപടി.

പ്രിയ പത്രാധിപരവർകളെ താങ്കളുടെ കഴിഞ്ഞ ൫-ാം ലക്കം പത്രികയിൽ എല്ലാവരും അറിവാൻ എന്ന തലവാചകത്തിൽ വ. ദി. ശ്രീ. ഗീവറുഗീസ റമ്പാച്ചന്റെ ആജ്ഞാപ്രകാരം പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനം കണ്ടതിൽ ഏറ്റവും പരിതാപകരമായിരിക്കുന്നു.

ഞാൻ വടകര പള്ളിക്കൂടത്തിൽ പഠിപ്പിച്ചിരുന്ന അവസരത്തിൽ റമ്പാച്ചൻ എന്നോടു പണം പിരിവിനായി പോകണമെന്നാവശ്യപ്പെടുകയും ന്യായമായ ശമ്പളം തന്നുകൊള്ളാമെന്നു വാക്കുതരികയും ചെയ്തിട്ടുള്ളതനുസരിച്ചു റമ്പാച്ചന്റെ എഴുത്തോടുകൂടി വടക്കുള്ള പള്ളികളിലും മറ്റും സഞ്ചരിച്ചതിൽ തല്ക്കാലം കൈവശം കിട്ടിയിട്ടുള്ളതു, പിന്നീടു മണിയാർഡർ ആയിട്ടും മറ്റും ൩൦൦.ൽ പരം രൂപായോളം പിരിവുള്ളതു ശരിയായ കണക്കോടുകൂടി റമ്പാച്ചനെ ബോദ്ധ്യപ്പെടുത്തുകയും അതിൽ വച്ച രൂപാ ശമ്പളം വകയിൽ കണക്കു പറഞ്ഞു തീർത്തുകൊള്ളാമെന്നുള്ള ഉദ്ദേശത്താൽ ഞാൻ എടുത്തിട്ടുള്ളതല്ലാതെ അപഹരിച്ചെടുത്തുവെന്നു കാണുന്നതു ശരിയല്ലാ.

ഇതുകൂടാതെ അപഹരിച്ചെടുത്തിട്ടുണ്ടായിരുന്നാൽ ഈ വക കണക്കുകൾ ഈ പത്രിക മൂലം പ്രസിദ്ധപ്പെടുത്തിയാൽ വിശദമാകുന്നതാണല്ലൊ.

വൃഷ മിഥുനം മുതൽ കഴിഞ്ഞ വൃശ്ചികം വരെ റമ്പാച്ചന്റെ എഴുത്തോടു കൂടി നടന്ന പണം പിരിച്ചതല്ലാതെ അനുവാദം കൂടാതെ നാളിതുവരെ എവിടെയെങ്കിലും ചെന്നു പണം വാങ്ങിക്കയൊ മറ്റൊ ചെയ്തിട്ടുണ്ടെങ്കിൽ ആ വിവരം ഈ പത്രികമൂലം പ്രസിദ്ധപ്പെടുത്തിയാൽ ആ ആളുകൾക്കു നാലിരട്ടി തിരികെ കൊടുക്കുന്നതിനും ഞാൻ തയ്യാറുണ്ടു.

അഞ്ചു മാസക്കാലത്തോളം ഈ വക ജോലിക്കിറങ്ങി കഷ്ടപ്പെട്ടതിനും പുറമെ എല്ലാംകൊണ്ടും എനിക്കു സൗകൎയ്യമുണ്ടായിരുന്ന സ്കൂളിൽ ഇതുനിമിത്തം പ്രവേശനം ലഭിക്കാതെയും റമ്പാച്ചനിൽനിന്നും ഒരു നല്ല സട്ടിഫിക്കെറ്റു ലഭിക്കുന്നതിനും കൂടി കാരണമായതു ഒരിക്കലും വിസ്മരിക്കത്തക്കതല്ലാ.

അതുകൊണ്ടു ഇനിയെങ്കിലും കണക്കുകൾ പത്രികമൂലം പ്രസിദ്ധപ്പെടുത്തി എന്റെ സങ്കടനിവൃത്തി വരുത്തിത്തരുന്നതു കൂടാതെ അവിടുത്തെ അടുക്കൽ ഞാൻ ചെയ്തിട്ടുള്ള എല്ലാകുറ്റങ്ങൾക്കും എനിക്കു മാപ്പുതരികയും വീണ്ടും എന്റെമേൽ അനുഗ്രഹമുണ്ടാകണമെന്നും കൂടി സവിനയം അപേക്ഷിച്ചുകൊണ്ടു ഇവിടെ വിരമിച്ചുകൊള്ളുന്നു.

എന്നു വണ്ടാനത്തു ചാണ്ടി.

---

## ഒരു സുവിശേഷവേല.

എന്റെ ഒരു സ്നേഹിതനും ഞാനും കൂടി ൧൦൮൨ മേടം ൧൧-ാം തീയതി ബുധനാഴ്ച തൃപ്പൂണിത്തുറെ നിന്നു സുവിശേഷവേലയെ ഉദ്ദേശിച്ചു കിഴക്കോട്ടു പുറപ്പെട്ടു. തൃപ്പൂണിത്തുറെ നിന്നു ഉദ്ദേശം എട്ടു നാഴിക കിഴക്കുവശത്തായി ഉയരമേറിയ ഒരു കുന്നിൻപുറത്തു സ്ഥാപിക്കപ്പെട്ടിരിക്കുന്ന നീറാമ്മോളേൽ പള്ളിയിലേക്കായിരുന്നു ഞങ്ങൾ ആദ്യം തിരിച്ചതു. ഈ പള്ളി പുതിയതായി സ്ഥാപിക്കപ്പെട്ടതാണു, കറുഞ്ഞിപ്പള്ളിയുടെ ഒരു ശാഖയുമാണു. ഈ കുന്നിൻപുറത്തു ഞങ്ങൾ കയറിയപ്പോൾ സൂൎയ്യൻ പടിഞ്ഞാട്ടു ചാഞ്ഞു. മന്ദമാരുതൻ സുഖകരമാകുംവണ്ണം വീശി. കുന്നിന്റെ നാലുപുറത്തേക്കും നോക്കിയാൽ കുന്നുകളും മലകളും മാത്രമെ കാണാമായിരുന്നു. കിഴക്കു ദൂരത്തായി അനേകം പൎവ്വതനിരകൾ മേൽക്കുമേൽ കയറി കാണുകയാൽ അവയെയും മേഘങ്ങളേയും തമ്മിൽ തിരിച്ചറിവാൻ പാടില്ലായിരുന്നു. ഇടക്കിടയ്ക്കു മലങ്കര അപ്പോസ്തോല സഭയുടെ ഓൎമ്മസ്തംഭങ്ങളൊ എന്നു തോന്നുമാറു വളരെ സുറിയാനിപള്ളികൾ, ആകാശത്തിൽ നക്ഷത്രങ്ങളെന്നപോലെ, കുന്നിൻമുകളിൽ ശോഭിക്കുന്നതു നല്ലൊരു കാഴ്ചയും ഏതൊരുത്തന്റെയും മനസ്സിനു ആഹ്ലാദത്തെ ഉണ്ടാക്കുന്നതും ആയിരുന്നു. ഇവിടെ നിന്നു നോക്കിയാൽ കണ്യാട്ടുനിരപ്പു, കുറിഞ്ഞി, പുത്തൻകുരിശു, മലയിൽ കുരിശു എന്നീ പള്ളികളും തൃപ്പൂണിത്തുറെ കനകക്കുന്നു കൊട്ടാരവും നല്ലവണ്ണം കാണാമായിരുന്നു. തിരുവാങ്കുന്നു ഈ പ്രദേശത്തുള്ള കുന്നുകളുടെ തലവൻ എന്നപോലെ ശോഭിച്ചിരുന്നു. ഞങ്ങൾ കയറി നിൽക്കുന്ന ഈ നീറാമ്മോളേൽ നിന്നു നോക്കിയാൽ കാണാവുന്ന മൈതാനങ്ങളുടെയും താഴ്വരകളുടെയും നെൽകണ്ടങ്ങളുടെയും ഇവ

യിൽ നിന്നു ഉയരുന്ന മേഘങ്ങളുടെയും പ്രകൃതിസിദ്ധമായ ശോഭയും ഭംഗിയും വൎണ്ണിപ്പാൻ തുടങ്ങിയാൽ അതൊരു ഭാഗവതമായി കലാശിക്കുമെന്നു ഭയപ്പെട്ടു അതിനു തുനിയുന്നില്ല. ഈ പള്ളിയിലെ വികാരിയായ ബ. മഞ്ഞച്ചാലിൽ മത്തായി കത്തനാർ അവൎകളെ ഞങ്ങൾ ചെന്നു കാണുകയും ചെറിയ ഈ ഇടവകയുടെ അഭിവൃദ്ധിയെ ഉദ്ദേശിച്ചു പലതും സംസാരിക്കുകയും ചെയ്തു. സണ്ഡേസ്കൂൾ ഏൎപ്പെടുത്തുന്ന കാൎയ്യം ചോദിച്ചതിൽ അദ്ദേഹം ഇക്കാൎയ്യത്തിൽ ശ്രമമുള്ള ആളാണെന്നു പറകയും കാലതാമസമെന്നിയെ ഇപ്പോഴുള്ള എഴുത്തുപള്ളിയിൽ പഠിക്കുന്ന കുട്ടികളെ ഞായറാഴ്ചതോറും വേദം അഭ്യസിപ്പിക്കാൻ കഴിയുന്ന ശ്രമം ചെയ്തുകൊള്ളാമെന്നു വാഗ്ദത്തം ചെയ്കയും ചെയ്തു. കണ്യാട്ടുനിരപ്പേൽ പള്ളിയിലെ ബ. അച്ചന്മാരിൽ ഒരാളെ കാണ്മാനും ഞങ്ങൾക്കിടയായി. ഇദ്ദേഹവും മേൽപറഞ്ഞ കാൎയ്യത്തിൽ ഉത്സാഹിക്കാമെന്നു സമ്മതിച്ചു.

പതിമൂന്നാം തീയതി (നാല്പതാം വെള്ളിയാഴ്ച) ഞങ്ങൾ കറിഞ്ഞിപ്പള്ളിയിൽ പോയി. കണ്ടനാട്ടുകാരിൽ യോഗ്യരായ രണ്ടു അച്ചന്മാരാകുന്നു ഈ ഇടവക ഭരിക്കുന്നതു. ഇവരുടെ ഭരണം തൊട്ടു പള്ളിയും ജനങ്ങളും അനല്പമായ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ടു. ഇവരിൽ ഒരാൾ ബ. പുന്നച്ചാലിൽ ഗീവറുഗീസു കത്തനാരവൎകൾ ആണ്. ഇദ്ദേഹം മാത്രമെ ഇപ്പോൾ ഇവിടെ ഉണ്ടായിരുന്നൊള്ളു. സുവിശേഷവേലയ്ക്കു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പന ഞങ്ങൾക്കു ഉണ്ടെന്നു പറഞ്ഞു അതിനെ ഞങ്ങൾ അദ്ദേഹത്തെ കാണിച്ചുകൊടുത്തു. "പള്ളികളിലും മറ്റു സ്ഥലങ്ങളിലും" സുവിശേഷിപ്പാൻ അനുവദിച്ചിരിക്കുന്നതായി കല്പന അദ്ദേഹം വായിച്ചറിഞ്ഞെങ്കിലും ഞങ്ങളെപ്പറ്റി അദ്ദേഹത്തിനു എന്തോ ഒരു സംശയം ജനിച്ചു. എങ്കിലും ചില മാന്യന്മാർ സംശയനിവൃത്തി വരുത്തുകയാൽ പള്ളികകത്തു പ്രസംഗിപ്പാൻ ഞങ്ങളെ രണ്ടുപേരെയും അദ്ദേഹം അനുവദിച്ചു. ഞങ്ങൾ പറഞ്ഞ കാൎയ്യങ്ങൾ പാപമോചനം, നമ്മുടെ വിശ്വാസാചാരങ്ങളുടെ പുരാതനത്വം, അവയുടെ നൈൎമ്മല്യം, സണ്ഡേസ്കൂൾ, സുവിശേഷസംഘം, ഇംഗ്ലീഷുവിദ്യാഭ്യാസം ഇവയായിരുന്നു. കുൎബ്ബാനയുടെ ശേഷം ബ. അച്ചനവൎകളോടു മേല്പറഞ്ഞ കാൎയ്യങ്ങളെപ്പറ്റി സംസാരിച്ചതിൽ താൻ കണ്ടനാട്ടേക്കു തിരിച്ചുപോകമെന്നും എന്നാൽ അവിടെ സണ്ഡേസ്കൂളും മറ്റും നടത്താൻ ശ്രമിച്ചുകൊള്ളാമെന്നും തന്റെ പിൻഗാമിയായ ആലിങ്കൽ കൊച്ചച്ചനവൎകളെക്കൊണ്ടു കറിഞ്ഞിയിൽ നടത്തിക്കാൻ ഉത്സാഹിപ്പിക്കാമെന്നും വാഗ്ദാനം ചെയ്തു. വിശേഷിച്ചു, കരിങ്ങാച്ചിപ്പള്ളി ഇടവകയിൽ ഉൾപ്പെട്ട ചില ആളുകൾ പള്ളിയില്ലാ

മറ്റും പോകാതെ വരിക്കോലിൽ കിടപ്പുണ്ടെന്നും കരിങ്ങാച്ചിറപ്പള്ളിയിലെ ബ. അച്ചന്മാരുടെ ശ്രദ്ധ ഉടനെ അവരുടെമേൽ പതിയേണ്ടതാണെന്നും അദ്ദേഹം ഞങ്ങളോടു പറകയുമുണ്ടായി.

ശനിയാഴ്ച ഞങ്ങൾ കോലഞ്ചേരി കൂടി കടമറ്റത്തേക്കു പുറപ്പെട്ടു. കോലഞ്ചേരിയിലെ ഉത്സാഹികളായ കൊച്ചച്ചന്മാരെ കണ്ടു. തങ്ങൾ അവിടെ കുട്ടികളെ നമസ്കാരവും വേദപാഠവും പഠിപ്പിക്കുന്നുണ്ടെന്നു കേട്ടതിൽ ഞങ്ങൾക്കു സന്തോഷമുണ്ടായി. എന്നാൽ കോട്ടയത്തുനിന്നു നിശ്ചയിച്ചിട്ടുള്ള പാഠവിവരപ്പട്ടികയനുസരിച്ചല്ല ഇവിടെ അവർ പഠിപ്പിക്കുന്നതു. ഇക്കൊല്ലത്തെ പരീക്ഷ കഴിഞ്ഞാൽ അപ്രകാരം അവർ ചെയ്തുകൊള്ളുന്നതായിരിക്കും. കടമറ്റത്തു എത്തുന്നതിനു രണ്ടുമൂന്നു നാഴിക പടിഞ്ഞാറുവച്ചുതന്നെ, ഉയരത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ആ പള്ളിയുടെ മുകൾഭാഗത്തെ കുരിശു ആകാശത്തിൽ ഒരു സ്ലീബാ ഉദിച്ചതുപോലെ ഞങ്ങൾക്കു കാണാറായി. ഈ പള്ളിവകയായി ഇരുന്നൂറിൽ താഴെ കുട്ടികളുള്ള ഒരു പള്ളിക്കൂടം നടത്തുന്നുണ്ടു. മൂന്നു അദ്ധ്യാപകന്മാൎക്കു പള്ളിക്കാൎയ്യത്തിൽനിന്നു ശമ്പളം കൊടുത്തുവരുന്നു. ഇവർ കുട്ടികളെ മലയാളവും കുറേശെ ഇംഗ്ലീഷും അഭ്യസിപ്പിക്കുന്നതു കൂടാതെ ദിവസേന നമ്മുടെ വിശ്വാസാചാരങ്ങളെപ്പറ്റി അവരോടു ഉപദേശിക്കുകയും ചെയ്യുന്നുണ്ടു. ഈ കൊല്ലത്തെ പരീക്ഷ കഴിഞ്ഞാൽ പാഠവിവരപ്പട്ടികയനുസരിച്ചു സൺഡേസ്കൂൾ നടത്തണമെന്നു പള്ളിക്കാൎക്കു താല്പൎയ്യമുണ്ടെന്നു പ്രധാനാദ്ധ്യാപകൻ ഞങ്ങളോടു പറകയും അദ്ദേഹം അതിനുവേണ്ടി ഉത്സാഹിച്ചുകൊള്ളാമെന്നു വാഗ്ദത്തം ചെയ്കയും ഉണ്ടായി. അല്പകാലത്തിനു മുമ്പുണ്ടായിട്ടുള്ള നവീകരണക്കാരുടെ ഉപദ്രവത്തിൽനിന്നുള്ള പൂൎണ്ണമായ രക്ഷയോടുകൂടിയാണു ഇടവകയുടെ ഇപ്പോഴത്തെ നില, അങ്ങിനെയാണു ഇടവകയിലെ ശട്ടക്കെട്ടും.

മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തുടങ്ങി അനേകം മഹാന്മാർ ഈ ഇടവകയിൽ പ്രസംഗം നടത്തിയിട്ടുള്ളതും നടത്തുന്നതും ആകുന്നു. അതിനാൽ ഈ ഇടവകയിലെ ജനങ്ങൾ മതവിരോധികളായ പത്തു പന്ത്രണ്ടുപേരോടു വൈരാഗ്യത്തോടു കൂടെ എതൃത്തു സത്യവിശ്വാസത്തെ പാലിച്ചുകൊണ്ടുപോകുന്നു എന്നു കേൾക്കുന്നതിൽ നമുക്കു എല്ലാവൎക്കും സന്തോഷത്തിനു വഴിയുണ്ടു. അധികം വിസ്താരമുള്ള ഈ പള്ളിയിൽ പതിനാലു കരകളിലെ ആളുകൾ കൂടുന്നുണ്ടു. ഞായറാഴ്ച (ഊശാന) ഞങ്ങൾ ഇവിടെയാണു കുൎബാനയിൽ സംബന്ധിച്ചതു. "ഉയരങ്ങളിൽ ഊശാന" എന്നുള്ള സ്തോത്രം ഗംഭീരമാകുംവണ്ണം പള്ളിയൊക്കെ മുഴക്കിക്കൊണ്ടു ആത്മീയ ചിറകുകളാൽ മേല്പോട്ടു പറന്നു കയറി "ഉന്നതഭുവി തിരുസന്നിധിയിൽ ചെന്നു

ത്തു''ന്നതു ഞങ്ങളുടെ ഹൃദയകണ്ണുകൾക്കു ഗോചരമായിരുന്നു. കു
റുബാന സമയത്തു കൈകസ്തൂരി കൊടുത്തു കിഴക്കെ അറ്റത്തുനിന്നു
പടിഞ്ഞാറെ അറ്റംവരെ ചെല്ലുവാൻ ഏകദേശം പത്തിരുപത്തു
മിനിട്ടു നേരം വേണ്ടിവന്നു എന്നു ഞങ്ങൾക്കു തോന്നി. പ്രദക്ഷി
ണത്തിനു രണ്ടുമൂവായിരം കുരുത്തോലകൾ വാങ്ങുകയുണ്ടായി, അ
വ ഓരോന്നു ഓരോരുത്തർക്കു കൊടുത്തിട്ടു തികഞ്ഞില്ലെന്നു പറ
യുമ്പോൾ ഈ പള്ളിയിൽ ഇന്നുകൂടിയ ജനങ്ങളുടെ സംഖ്യയും
പള്ളിയുടെ വലിപ്പവും വായനക്കാർക്കു ഏകദേശം ഊഹിക്കാവു
ന്നതാണല്ലോ. യോഗ്യനായ അനിക്കാട്ടേരി ബ. ഔസേപ്പുക
ത്തനാരവർകളുടെ ശിരസ്സ് ഈ ആൾക്കൂട്ടത്തിന്റെ നടുവിലും
ശോഭിച്ചു കാണാമായിരുന്നു. അദ്ദേഹം ഇടവകയുടെ ഒന്നാം പട്ട
കാരൻ തന്നെ. സുവിശേഷം പ്രസംഗിപ്പാൻ ഞങ്ങൾ എത്തി
യിട്ടുണ്ടെന്നുള്ള കാര്യം മുമ്പെഹായിനിന്നു അദ്ദേഹം വിളിച്ചു
പറകയും കുറുബാന അനുഭവിപ്പാൻ അഞ്ഞൂറിൽപരം ആളുകൾ
ഉള്ളതുകൊണ്ടു കുറുബാന കൊടുത്തു കഴിയുമ്പോൾ അസമയമാ
യേക്കാമെന്നു ഭയപ്പെടുകനിമിത്തം, കുറുബാന കഴിഞ്ഞാലുടൻ ആ
ളുകളെല്ലാം പള്ളിയുടെ വടക്കുവശത്തു കൂടണമെന്നു അദ്ദേഹം അ
വരോടാവശ്യപ്പെടുകയും ചെയ്തു. ഇതനുസരിച്ചു ഞാൻ മുൻ പറ
ഞ്ഞ കാര്യങ്ങളെപ്പറ്റിതന്നെ ജനങ്ങളോടു സംസാരിച്ചു. എന്നാൽ
കുറുബാനയനുഭവിപ്പാൻ നിന്ന പലർക്കും ഞാൻ പറഞ്ഞതിനെ കേ
ൾപ്പാൻ സംഗതി വരാഞ്ഞതിൽവച്ചു ഇച്ഛാഭംഗത്തിനിടയായി.
പെട്ടന്നവെ ഉണ്ടായ ഒരു മഴനിമിത്തം എല്ലാ കാര്യങ്ങളും പ
റയുന്നതിനും സാധിച്ചില്ല. പാമ്പാക്കുട, റാക്കാട്, കുന്നക്കുരുടി, കോ
തമംഗലം ഈ സ്ഥലങ്ങളിൽ കൂടി സഞ്ചരിപ്പാൻ ഈ അവസര
ത്തിൽ ഞങ്ങൾക്കു ഇട വരാഞ്ഞതിൽ വച്ചു മനസ്താപപ്പെടുന്നു. എങ്കി
ലും ഞങ്ങൾ സഞ്ചരിക്കാത്ത ഇടവകകളിലും സണ്ടേസ്കൂളും മറ്റും
നടത്തുവാൻ മനഃപൂർവ്വം അപേക്ഷിക്കുന്നു.

കടമറ്റത്തിനു കിഴക്കുവശത്തു സത്യവിശ്വാസത്തിൽ നിന്നു
തെറ്റി നില്ക്കുന്ന പത്തുപന്ത്രണ്ടു വീട്ടുകാരെപ്പറ്റി പറഞ്ഞുവ
ല്ലോ. ഇവരിൽ ഒരാൾക്കു ഈയിടെ ഒരു കുട്ടി ജനിക്കയിൽ ഒരു
നവീകരണകത്തനാരെ കൊണ്ടുവന്നു മാമോദീസാ മുക്കിച്ചു. എ
ന്നാൽ ഈ മാമോദീസാ ഒരു ഭവനത്തിൽവച്ചു നടത്തിയതാകകൊ
ണ്ടു വിശുദ്ധ തൈലം പൂശുവാൻ പാടില്ലന്നും അതു പൂശുന്നതു
പള്ളിയിൽവച്ചു മാത്രമെ പാടുള്ളുവെന്നും തങ്ങൾക്കു ഒരു പള്ളി
അവിടെ ഉണ്ടാകുന്ന കാലത്തു മാമോദീസാ പൂർത്തിയാക്കിക്കൊള്ളാ
മെന്നും പറഞ്ഞു നമ്മുടെ കത്തനാർ പോയി. ഇതിൽവച്ചു കത്ത
നാരും നവീകരണക്കാരും തമ്മിൽ ഒരിടച്ചിലുണ്ടായി. എന്നുതന്നെ
യല്ല, മാമോദീസാ മുഴുവനും യാക്കോബായക്കാരുടേതുതന്നെ ആ